# കൃഷിവ്യവസായമാസിക.

തിരുവിതാംകൂർ ഗവൺമെൻറ് എക്കണോമിക്ക്
ഡവലപ്പ്മെൻറ് ബോർഡിൻെറ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്നതു്.

## വിഷയവിവരം



---

കൃഷിവ്യവസായമാസികയുടെ വരിസംഖ്യ ആണ്ടേയ്ക്കു് അഞ്ചലിൽ 2 രൂപാ.

വ്യവസായതല്പരന്മാർക്കും കച്ചവടക്കാർക്കും ഈ മാസികയിൽ
പരസ്യക്കൂലി വളരെ മിതമാക്കിയിരിക്കുന്നു.

| | ഒരുമാസം | | ഒരുവർഷം | |
|---|---|---|---|---|
| | രൂ. | ണ. | രൂ. | ണ. |
| ഒരുപേജിനു് | 5 | 0 | 36 | 0 |
| അരപേജിന് | 2 | 8 | 18 | 0 |
| കാൽപേജിനു് | 1 | 4 | 10 | 0 |

# തിരുവിതാംകൂർ കൃഷിവ്യവസായമാസിക

വാല്യം 17 } തിരുവനന്തപുരം, 1112 മകരം { ലക്കം 1

## കേരകൎഷകരുടെ
## ദുർദ്ദശ നീങ്ങുന്നലക്ഷണം കാണുന്നു.

---

കേരളീയരുടെ ആഹാരസാധനങ്ങളിൽ പ്രധാനവും സാമ്പത്തികോൽക്കർഷത്തിനു നിദാനവുമായ രണ്ടുസാധനങ്ങൾ നെല്ലും നാളികേരവുമാകുന്നു. അതിൽ ഇടയ്ക്കുണ്ടായ നാളികേരത്തിൻെറ വിലയിടിവു കുറേശ്ശ മാറിവരുന്നതായറിയുന്നതു് ആശാജനകമാണു്. എട്ടുവൎഷങ്ങളായി നാളികേരത്തിൻെറ വിലയ്ക്കുണ്ടായ അധഃപതനം ക്രിസ്തുമസ്സ്വാരത്തിനു കുറേ മുമ്പേമുതൽ അവസാനിച്ചുതുടങ്ങുകയും നവവത്സരത്തോടുകൂടി നാളികേരത്തിൻെറ വിലയ്ക്കു് പ്രോത്സാഹജനകമായ ഉയൎച്ച ഉണ്ടായിരിക്കയുംചെയ്യുന്നു. വണിക്കു് ശ്രേഷ്ഠന്മാരുടെ അഭിപ്രായം നാളികേരത്തിൻെറ വില ഇതിലും വൎദ്ധിക്കുമെന്നു തന്നെയാണു്. എട്ടുവർഷങ്ങളായി എഴുപത്തിഅഞ്ചുശതമാനത്തോളം വില കുറഞ്ഞുപോയ നാളികേരത്തിൻെറ വില ഇനിയുമെങ്കിലും പെട്ടെന്നു തന്നെ വൎദ്ധിച്ചു് കേരളവും ചുററുപാടും നിശ്ചയമായും ഐശ്വൎയ്യപ്പെടാതിരിക്കാൻ തരമില്ലെന്നു തന്നെയാണു് വിദഗ്ദ്ധാഭിപ്രായം. ഭാരതത്തിലെകുഗ്രാമങ്ങൾ അത്രമാത്രം നാമാവശേഷങ്ങൾ ആയിത്തീൎന്നിട്ടുണ്ടെന്നുള്ള കഥ സൃഷ്ടികൎത്താവായ ആ ശക്തിക്കുതന്നെ തീരെ സഹിക്കത്തക്കതല്ല. അക്ടോബറിലേക്കാൾ ഇപ്പോൾ കൊച്ചിയിലെ ഒന്നാന്തരം വെളിച്ചെണ്ണയ്ക്കു ഇരുപത്തിഏഴു ശതമാനത്തിൽ കൂടുതൽ തൃശ്ശൂർ കമ്പോളവിലയിൽ കൂടുതലുള്ളതായും ബോംബയിൽ നാല്പതുശതമാനത്തിൽ കൂടുതൽ വില വർദ്ധിച്ചിട്ടുള്ളതായും അറിയുന്നതു് എത്ര സന്തോഷപ്രദമാണു്. കൊപ്രായിക്കു് ഇരുപത്തിരണ്ടു ശതമാനവും കയററിനു പതിനൊന്നുശതമാനവും വില വർദ്ധിച്ചി

ട്ടുള്ളതും ഈ വ്യത്യാസം ശാശ്വതമായിട്ടുള്ളതുമാണെന്നാണ് വിശ്വസനീയങ്ങളായ റിപ്പോർട്ടുകൾകൊണ്ടറിയുന്നത്. ഈ വ്യത്യാസംകൊണ്ടുണ്ടായിട്ടുള്ള ദൂണം വലിയ ഭൂസ്വത്തുടമസ്ഥന്മാൎക്കു മാത്രമല്ല, ഒരു കൎഷകരാജ്യമായ കേരളത്തിലെ സാധാരണക്കാരെ ആകമാനം ഈ വാൎത്ത കലുഷചിത്തരാക്കിത്തീൎക്കുന്നു. തേങ്ങയുടെ വിലയ്ക്കു കുറവുവന്നതോടുകൂടി നിരാശാഭരിതരായ തെങ്ങിൻതോപ്പുകാർ പുരയിടങ്ങളിൽയാതൊരു വേലയും ചെയ്യാതെ ഉപേക്ഷിച്ചിരുന്ന തെങ്ങിൻതോപ്പുകളിൽ ആശാഭരിതരായി മുറയ്ക്കു ജോലി ആരംഭിച്ചുതുടങ്ങേണ്ടതാണ്.

കേരളീയൎക്കു നാളികേരത്തിൽ സംഭവിച്ച വിപത്തുപോലെയല്ലാ നെല്ലിൽ ഉണ്ടായിട്ടുള്ളതു്. കേരളത്തിൽ ആവശ്യമുള്ളതിൽ ഒരു ഭീമഭാഗം നെല്ല് റംഗൂണിൽനിന്നും ഇറക്കുമതി ചെയ്യപ്പെടുന്നു. അതു വിലകൊടുത്തു വാങ്ങുവാൻ നമ്മുടെനാളികേരംവിൽക്കേണ്ടിവരികയുംതന്നിമിത്തംനമ്മുടെ അവസ്ഥ കൂടുതൽ ദുഷളാവുകയുമാണുചെയ്തിട്ടുള്ളതു്. തെങ്ങിനെ നാം കല്പവൃക്ഷമായി വിശ്വസിച്ച് ആരാധിച്ചുപോരുന്നതു വെറുതേഅല്ല. ഒരു മനുഷ്യന് നിരുപയോഗമായി തെങ്ങിൻവൃക്ഷത്തിന്റെ യാതൊരുഭാഗവും ഉപേക്ഷിക്കത്തക്കതായിട്ടില്ലെന്നുള്ളതു അനുഭവസിദ്ധമാണ്. ഇങ്ങിനെ ഈ കല്പവൃക്ഷത്തേ ആശ്രയിച്ചുമാത്രം ജീവിക്കുന്നവരാണ് കേരളീയരിൽ ഭൂരിപക്ഷവുമെന്നുള്ളതിനു തൎക്കമില്ല. കേരളത്തിലെ നാളികേരവ്യവസായം നശിച്ചാൽ കേരളീയരുടെ ജീവിതം ഏതു നിലയിലെത്തുമെന്നു ഊഹിക്കാൻകൂടി നിവൃത്തിയില്ലാത്ത കാൎയ്യമാണ്. ഈ സംഗതി പരിപൂൎണ്ണമായി അറിയാവുന്ന മഹത്തുക്കൾ കേരളീയരെ അവരുടെ പരമശത്രുക്കളായിത്തീൎന്നിരിക്കുന്ന സിംഹളരിൽനിന്നും രക്ഷിക്കുവാൻ സിലോണിൽനിന്നും ഇറക്കുമതി ചെയ്യുന്ന കൊപ്രായുടേയും വെളിച്ചെണ്ണയുടേയും ഡ്യൂട്ടി വർദ്ധിപ്പിക്കുവാൻവേണ്ടി ചെയ്യുന്ന അശ്രാന്ത പരിശ്രമത്തിൽ ഒട്ടും അത്ഭുതപ്പെടുവാനില്ല. സിലോൺകാരുടെ വെളിച്ചെണ്ണയേക്കാൾ മലയാക്കാരുടേയും ജാവാക്കാരുടേയും വെളിച്ചെണ്ണയ്ക്ക് ലാഭമുള്ളതുകൊണ്ടു സാമ്പത്തികാധഃപ്പതനകാലത്തു വെളിച്ചെണ്ണയുടെ ആവശ്യക്കാരായ പടിഞ്ഞാറൻ രാജ്യവാസികൾ അതു സിംഗപ്പൂർ മുതലായിടങ്ങളിൽനിന്നു വിലയ്ക്കുവാങ്ങിയിരുന്നതുനിമിത്തം സിലോൺകാരും മലയാളികളും നഷ്ട

ത്തിലായി. പക്ഷേ കൂടുതൽ നല്ലതും പരിശുദ്ധവുമായ വെളിച്ചെണ്ണ കേരളത്തിലും സിലോണിലും എടുക്കപ്പെടുന്നവയായതുകൊണ്ടു ക്ഷാമം അവസാനിച്ചു തുടങ്ങിയതോടുകൂടി നല്ല വെളിച്ചെണ്ണതന്നെ വാങ്ങി ഉപയോഗിക്കാൻതുടങ്ങി. സ്പെയിനിലെയുദ്ധം നിമിത്തം ഒളീവു എണ്ണക്കു നേരിട്ട കുറവും സിലോൺകാരുടെ എണ്ണച്ചിലവിനു സഹായകരമായി. ഇതുനിമിത്തം സിലോൺ വെളിച്ചെണ്ണയുടേയും മലബാർ വെളിച്ചെണ്ണയുടേയും വില മിക്കവാറും തുല്യമായിത്തീർന്നിട്ടുമുണ്ടു്.

ശോഭനമായ ഈ ഭാവിയേ നാം സ്വാഗതംചെയ്തു ആഹ്ലാദപ്പെട്ടുകൊണ്ടിരുന്നാൽ പോരാ. കേരകർഷകർക്കു തീർക്കേണ്ടതായ പല വിപത്തുകളും ഉണ്ടെന്നുള്ളതു് നിർവിവാദമാണു്. ഓണാട്ടുകര മുതലായ പ്രദേശങ്ങളിൽ തെങ്ങിൻവൃക്ഷങ്ങൾക്കു ഒരുവക രോഗം പിടികൂടി വൃക്ഷങ്ങൾ നശിച്ചുതുടങ്ങുകയും കായ്ഫലം കുറയുകയും ചെയ്തുവരുന്നു. ഇക്കാര്യം ഗവർമ്മെൻറിൻെറയും കൃഷിഡിപ്പാർട്ടുമെൻറിൻെറയും ശ്രദ്ധയിൽ കൊണ്ടുവരണം. ഈ രോഗശമനത്തിനു് എന്തു പ്രതിവിധിയുംവരുത്താൻ ശ്രമിച്ചില്ലെങ്കിൽ അതു സർവ്വത്ര പടർന്നുപിടിച്ചു് വലിയ നാശംചെയ്യും. തെങ്ങിൻതോപ്പുകളിൽ കർഷകരുടെ ശ്രദ്ധ കൂടുതൽ പതിയാഞ്ഞാൽ വിലക്കുറവിനു പുറമേ കായ്ഫലക്കുറവുകൂടിയുണ്ടായിട്ടുള്ളതിനേപരിഹരിക്കാൻ സാദ്ധ്യമല്ലാതെവരും. "വിലയുമില്ല; തേങ്ങായുമില്ല" എന്നാണു ഏതു കേരകർഷകനും പറഞ്ഞുവന്നതു്. വിലഉണ്ടു്, ഇനിയും കൂടുതൽ വിലയുണ്ടാകുന്ന സകല ലക്ഷണങ്ങളുംഉണ്ടു്. പക്ഷേ നാളികേരം ഇല്ലാഞ്ഞാൽ വില ഉണ്ടായതുകൊണ്ടു ഫലമില്ല. തെങ്ങിനെ വേണ്ടവിധം ശുശ്രൂഷിച്ചാലേ വലിപ്പമുള്ള നാളികേരവും സമൃദ്ധിയായി ഉണ്ടാവൂ. തെങ്ങിൻവൃക്ഷങ്ങളിൽ രോഗം ബാധിച്ചിട്ടുള്ള പ്രദേശക്കാർ വിവരം കൃഷിഡിപ്പാർട്ടുമെൻറുകാരെ അറിയിച്ചാൽ പരിഹാരത്തിനു മാർഗ്ഗമുണ്ടാവും. ഈ രാജ്യത്തെ നാളികേരത്തെപ്പററി ഈയിടെ ഇവിടം സന്ദർശിച്ച സിലോണിലെ പ്രധാനമന്ത്രി പുച്ഛിച്ചിട്ടുപോയതായി അറിയുന്നതിൽ നാം ലജ്ജിക്കയാണുവേണ്ടതു്. നമ്മുടെ നാളികേരംശുഷ്കിച്ചാൽ നാംതന്നെ ശുഷ്കിച്ചുപോകുമെന്നു് എല്ലാവരുംഓർക്കണം.

(തുടരും)

*   *   *   *   *

## ഉൾനാട്ടിലെ കൃഷകൻ.

രാജ്യത്തെ പട്ടണങ്ങൾ അഭിവൃദ്ധിപ്പെട്ടുവരുന്തോറും ഉൾനാടുകൾ അരാജകപ്പെട്ടുവരുന്നു. ദൈനംദിനം സാധുകർഷകൻെറ അവസ്ഥ മോശപ്പെട്ടുവരികയാണു്; വലിയ മൂലധനത്തോടുകൂടി റബ്ബർതോട്ടങ്ങളുംതേയിലതോട്ടങ്ങളും നടത്തിവരുന്ന കുബേരന്മാരും കർഷകരായേക്കാം. കുഗ്രാമങ്ങളിൽകാണുന്ന കൃഷകൻെറ ജീവിതത്തെപററി പര്യാലോചിക്കുന്നവർതന്നെചുരുക്കമാണു്. സാധുകൃഷകനു്അവൻ ജീവിക്കുന്ന രാജ്യത്തെപ്പററി യാതൊരുരൂപവും ഇല്ലാത്തതുപോലെ രാജ്യമീമാംസകന്മാൎക്കും അവരുടെ കുഗ്രാമവാസികളായ കർഷകരെപ്പററിയും യാതൊരു വിവരവുമില്ലെന്നൂഹിക്കേണ്ടിയിരിക്കുന്നു. ലളിതവും പരിമിതവുമായ ജീവിതാവശ്യങ്ങൾ ഭൂമിയോടു മല്ലിട്ടാലല്ലാതെ കർഷകനു ലഭിക്കുന്നില്ല. അവൻ ചിലപ്പോൾ എത്രതന്നെ അത്യദ്ധ്വാനം ചെയ്താലും പ്രകൃതിതന്നെ ആ സാധുവിനെ മിക്കവാറും ആപത്തിലകപ്പെടുത്തുന്നുമുണ്ടു്. ഉള്ള വസ്തുവിൽ കൃഷിചെയ്യാൻതന്നെഅവനു സാധിക്കാത്തമട്ടായിട്ടുണ്ടു്. കാലാകാലത്തു മഴയില്ല. മഴവേണ്ടാത്തപ്പോൾ ജലപ്രളയംഉണ്ടാവും. കൃഷിക്കുവേണ്ട വിത്തു്, കാള, മൺവെട്ടി, കലപ്പ മുതലായ സാമഗ്രികൾ ഇല്ല. അവ ഉണ്ടാക്കാൻ പണത്തിനു നിവൃത്തിയില്ല. പട്ടിണികിടന്നു സമ്പാദിച്ച ഒരു തുഛമായ തുകയുണ്ടെങ്കിൽ അതുപൊലി കടത്തിനുകൊടുത്തുപോയി. തിരിച്ചു കിട്ടാൻ നിവൃത്തിയില്ല. ഈടാക്കാൻ നിവൃത്തിയില്ല. കോടതി കയറാനും കയറിയാലും മോചനം ലഭിക്കാനും കർഷകനു തടസ്ഥങ്ങൾ പലതുമുണ്ടു്. തെങ്ങിൻതോട്ടങ്ങൾ നശിച്ചുതുടങ്ങി. തെങ്ങിൻവൃക്ഷങ്ങളിൽ ഒരുവക രോഗം ബാധിക്കുന്നു. കാഫലം കുറഞ്ഞു. ഉള്ളതിനു ശരിക്കു വിലകിട്ടാൻ പ്രയാസം. വളങ്ങൾശേഖരിച്ചു കൊണ്ടുവരുവാനൊ ഉല്പന്നങ്ങൾ അയച്ചു വിൽക്കാനൊ സൗകര്യങ്ങൾഇല്ല. കുഗ്രാമവാസിക്കു റോഡില്ല. വണ്ടിയും വള്ളവും എത്തുകയില്ല. നിലങ്ങൾക്കുപയോഗിക്കപ്പെട്ടിരുന്ന തോടുകൾ കാണുന്നില്ല. എല്ലാം നികന്നുകഴിഞ്ഞു. വെള്ളം നിലത്തിലേയ്ക്കു കയററാനൊ പുറത്തേക്കുപായിക്കാനൊ

നിവൃത്തിയില്ലാത്തവിധം തോടുകൾ ഉപയോഗയോഗ്യമല്ലാതായി. എൻജിനീയർ ഡിപ്പാർട്ടുമെൻറാ ഇറിഗേഷൻ ഡിപ്പാർട്ടുമെൻറാ ഉൾനാട്ടുകാരനായ കർഷകൻെറ ദയനീയാവസ്ഥയേപ്പററി അന്വേഷിക്കുന്നില്ലെന്നാണ നുഭവം- കർഷകൻ കൃഷിചെയ്താലും ഇല്ലെങ്കിലും വിളവുലഭിച്ചാലും ഇല്ലെങ്കിലും അധികാരികൾക്ക ദാക്ഷിണ്യമില്ല. അതിനവർക്കധികാരമില്ലായിരിക്കാം. സർക്കാർ കാര്യം മുറപ്രകാരം ചെയ്യണമെന്ന നിർബന്ധമുണ്ട്. പക്ഷെ കർഷകൻ എന്തുകൊണ്ടു കൃഷിചെയ്തില്ലെന്നൊ, എത്രവർഷമായി അവൻ കൃഷിചെയ്തിട്ടും വിളവുലഭിക്കുന്നില്ലെന്നൊ അധികാരികൾക്കന്വേഷിച്ചിട്ടാവശ്യമില്ലായിരിക്കാം. കരം കൊടുത്തില്ലെങ്കിൽ ഒരു പറ നിലം പൊതുചക്രത്തിനുലേലം ചെയ്യും. ഇക്കഴിഞ്ഞ ചില വർഷങ്ങളിലായി കരം കൊടുക്കാൻപോലും നിവൃത്തിയില്ലാതെ എൺപതുപറക്കാരൻലേലം അടിയന്തിരം നടത്തിനടത്തി എട്ടുപറക്കാരനായി ശേഷിച്ചിട്ടുണ്ട്. കർഷകനെ സഹായിക്കാൻ ബാങ്കില്ല, യഥാർത്ഥത്തിലുള്ള കർഷകപരസ്പരസഹായസംഘങ്ങൾ കുറയും. കൃഷിവായ്പയെന്നൊരു ഏർപ്പാടു ഗവമ്മെൻറിനുണ്ടെന്നു സാധുകർഷകൻ കേട്ടിട്ടുണ്ട്. അവൻെറ കുഗ്രാമത്തിൽനിന്നും പത്തുംപന്ത്രണ്ടും നാഴികനടന്നു ക്ഷീണിച്ചു അധികാരസ്ഥാനത്തു് ഉള്ളവസ്സജാമ്യം കൊടുത്തു് ഒരപേക്ഷകൊടുക്കും. എന്നു് അവൻെറ എന്താവശ്യത്തിനുപയോഗിക്കാൻ തക്കവണ്ണം അധികാരികളുടെ നടപടികൾഅവനെ സഹായിക്കുമെന്നു് അവനു നിശ്ചയമില്ല. പിന്നെ നിരാശ ഒന്നുമാത്രമാണു് അവനിൽ ശേഷിക്കുന്നചൈതന്യം.

സാധുകർഷകൻെറ ഭാവി എങ്ങനെയെന്നു് പ്രവചിക്കാൻ വല്ല പ്രശ്നകാരനും സാധിക്കുമോ? ഇവൻെറ ദുരിതങ്ങൾക്ക വല്ല പരിഹാരവും ഉണ്ടാകുമെങ്കിൽ അന്നാണുരാജ്യം സുഭിക്ഷമാകുന്നതു്. (തുടരും)

P. R. P.

*      *      *      *      *

# കയറുവ്യവസായം

തിരുവിതാംകൂറിൽ കയറുവ്യവസായം ധാരാളമായി ഇപ്പോൾ നടത്തി വരുന്നതു് കായൽവാരങ്ങളിലുള്ള കരുനാഗപ്പള്ളി, കാൎത്തികപ്പള്ളി, അമ്പലപ്പുഴ, ചേൎത്തല, പറവൂർ, തിരുവനന്തപുരം, ചിറയിൻകീഴ്, കൊല്ലം, വൈക്കം മുതലായ താലൂക്കുകളിലാണു്. ഈ രാജ്യത്തെ ഒരു പ്രധാന കുടിൽവ്യവസായമായിത്തീൎന്നിട്ടുള്ളതും പ്രയോജനകരവുമായ ഈ ജോലി നിഷ്പ്രയാസം നിൎവഹിച്ചു വരുന്നതു് മിക്കവാറും സ്ത്രീകളാണു്. അഴുക്കിയ തൊണ്ടുതല്ലി, ചകരി ശുദ്ധിയാക്കിയെടുക്കുന്നതിൽ കായികമായ അല്പക്ലേശങ്ങൾ സഹിക്കേണ്ടതായിട്ടുണ്ടെങ്കിലും ഈ പ്രവൃത്തിയിൽ ഏൎപ്പെട്ടു വരുന്നവരുടെ ആരോഗ്യാവസ്ഥ വളരെ നന്നായിട്ടാണു കണ്ടുവരുന്നതു്. സ്ത്രീകളുടെ ഇതര ഗൃഹകൃത്യങ്ങൾക്കു ശേഷം നിത്യവും അവസരം ലഭിക്കുമ്പോൾമാത്രം ഈ വ്യവസായത്തിൽ സമയം വിനിയോഗിക്കുന്ന സ്ത്രീകൾ ശരാശരി രണ്ടണ മുതൽ നാലണവരെ സമ്പാദ്യമുണ്ടാക്കി വരുന്നുണ്ടു്. വലിയ യാതൊരു മുതലുമുടക്കും കൂടാതെ സാധാരണരായ സാധുക്കളാണു് ഇപ്പോൾ ഈ വ്യവസായത്തിൽ ഏൎപ്പെട്ടുവരുന്നതു്. പൊച്ചക്കയർ, മേനിക്കയർ എന്നു രണ്ടുതരം കയറുകൾ ഉണ്ടാക്കപ്പെടുന്നു. മേനിക്കയറിനു കൂടുതൽ വിലയുള്ളതും അതുകൊണ്ടു് അതിമനോഹരങ്ങളായ കയററുസാമാനങ്ങൾ ഉണ്ടാക്കാൻ ഉപയുക്തവുമാണു്. വൃത്തിയായി ശുദ്ധിചെയ്ത ചകരി കൊണ്ടു് റാട്ടുകളിൽ മേനിക്കയർ പിരിക്കുന്നതിനു കൂടുതൽ ശ്രദ്ധ പതിപ്പിക്കേണ്ടതായുണ്ടു്. സാധാരണ തിരുവിതാംകൂറിലെ കൃഷികൾക്കു (മററു രാജ്യങ്ങളിലും ഇതുപോലെതന്നെ ആയിരിക്കും) വിളവിറക്കും വിളവെടുപ്പും കാലങ്ങളിലല്ലാതെ പറയത്തക്ക ജോലിത്തിരക്കും ഉണ്ടായിരിക്കുകയില്ല. മററുള്ള സമയമത്രയും വൃഥാ വ്യയം ചെയ്യാതെ ഈ നാട്ടിൽ കയറുവ്യവസായത്തിൽ പ്രവേശിച്ചിട്ടുള്ളവൎക്കു ഇന്നു സാമ്പത്തികമായി വളരെ ഉയൎച്ച ഉണ്ടായിട്ടുണ്ടെന്നുള്ളതിനു സംശയമില്ല. തിരുവിതാംകൂറിൽ ചെയ്യാവുന്ന മററു വ്യവസായങ്ങൾ പലതുമുണ്ടെങ്കിലും ഇതുപോലെ സാധുക്കൾക്കു പററിയ വ്യവസായം

മററൊന്നുംതന്നെയില്ലെന്നു തീൎത്തുപറയാവുന്നതാണു്. കയറുകൊണ്ടു് അതിമനോഹരങ്ങളായ സാമാനങ്ങൾ ഉണ്ടാക്കപ്പെടുന്നവ ആ കയറുണ്ടാക്കിയ സാധുവിനു കാണ്മാൻ സൌകൎയ്യം ലഭിച്ചാൽ അവൻ അത്ഭുതപരതന്ത്രനായിപ്പോകും. ലോകത്തുള്ള സകല കമ്പോളങ്ങളിലും തിരുവിതാംകൂർ കയറിനു് ഒരു നല്ല പ്രസിദ്ധി ലഭിച്ചിട്ടുണ്ടു്. ആലപ്പാടൻ, അഷ്ടമുടി, അഞ്ചുതെങ്ങു് ഈ പ്രദേശങ്ങളിലെ കയറിനാണു് പ്രസിദ്ധി കൂടിയിട്ടുള്ളതു്. ഇവിടങ്ങളിലെ കയറിനു വില കൂടുതലും ഉണ്ടു്. ഈയിടെ തിരുവനന്തപുരത്തു നടന്നതായ ശ്രീചിത്രാപ്രദർശനാലയത്തിൽ പ്രദർശിപ്പിച്ചിരുന്നതായ കയററുസാമാനങ്ങൾ കണ്ടിട്ടുള്ളവൎക്കു് ഈ വ്യവസായത്തിന്റെ മഹിമ നല്ലതുപോലെ ബോദ്ധ്യപ്പെട്ടിരിക്കണം. കയറുകൊണ്ടുണ്ടാക്കിയ ചില സാമാനങ്ങൾകണ്ടാലോ കൈകൊണ്ടു തൊട്ടുനോക്കിയാൽപോലുമോ അവ ചകിരികൊണ്ടുണ്ടാക്കിയവയാണെന്നു വിശ്വസിക്കാൻ സാധിക്കയില്ല. അത്രമാത്രം മാർദ്ദവമേറിയതും വിവിധവൎണ്ണങ്ങൾ കൊടുത്തു് മനോഹരങ്ങളാക്കിയിട്ടുള്ള ഒന്നാംതരം രത്നകംബളങ്ങൾ ആണെന്നുതോന്നും. ഈ കയററുവ്യവസായം ഇത്രമാത്രം അഭിവൃദ്ധിയെ പ്രാപിച്ചു് ആദായകരമായിത്തീൎന്നിട്ടുള്ളതു് യാതൊരു സാങ്കേതിക വിദ്യാശാലയുടേയും സഹായത്തോടുകൂടിയല്ലെന്നറിയുന്നതാണു് അത്ഭുതം. ലോകത്തെ സാമ്പത്തികാവശ്യങ്ങൾ മനുഷ്യനെ ഏതുതരം പരിശീലനങ്ങൾക്കും പ്രാപ്തനാക്കുമെന്നുള്ളതിനു കയറുവ്യവസായം ഒരു ഉത്തമ ദൃഷ്ടാന്തമാണു്. എന്നാൽ ഈ വ്യവസായം കുടിയിടകളിൽ കുറേക്കൂടി വിപുലമാക്കത്തക്കവിധം പരിശ്രമിക്കുന്നതിനു ജനങ്ങൾക്കു മനസ്സുണ്ടായാൽ ഭാവി ഇതിലും എത്രയോ മടങ്ങു കൂടുതൽ ശോഭനമായിരിക്കും. നമ്മുടെ അയൽരാജ്യങ്ങളിൽ ഒരു ദിവസം മുഴവൻ ബദ്ധപ്പെട്ടു തൊഴിൽചെയ്യുന്ന ഒരാൾക്കു കിട്ടുന്ന ആദായം ഒരണയും ഇവിടെ ഒരു ദിവസം മുഷിഞ്ഞു കയററുവ്യവസായത്തിൽ ഏൎപ്പെടുന്ന ആളിന്റെ കുറഞ്ഞ ആദായം ആറണയും ആണെന്നുള്ളതോൎക്കുമ്പോൾ ജീവിതത്തിനു് നമ്മുടെ രാജ്യം എത്രമാത്രം അനുഗ്രഹീതമാണെന്നുള്ളതു ബോദ്ധ്യപ്പെടും.

---

# തിരുവിതാംക്കൂർ വാണിജ്യമണ്ഡലം.

കെ. സി. കരുണാകരൻ, ഓണററി സിക്രട്ടറി.

സാമ്പത്തികമായ വാർത്താപ്രചരണം ആധുനിക വ്യവസായ പ്രവർത്തനത്തിൻെറ ഒരു പ്രധാനഭാഗമാണ്. വാണിജ്യകാര്യത്തിൽ ഭാവനാപരമായ ഉദ്ദേശങ്ങൾ ഒരു പ്രത്യേകഘടകമാണ്. എന്നാൽ, കേവലം യാദൃച്ഛികതത്വത്തെ ആശ്രയിക്കുന്നതു് ബുദ്ധിപൂർവ്വമായി പരിഗണിക്കപ്പെടുന്നില്ല. അതിനാൽ, ഇപ്പോഴത്തെ വ്യവസായപ്രവർത്തകന്മാർ അവരുടെ ഉദ്യമങ്ങളെ സഫലീകരിക്കുന്നതിനാവശ്യമുള്ള പരിപാടികളും സൗകര്യങ്ങളും കാലേക്കൂട്ടി നിശ്ചയിക്കുന്നതിൽ ബദ്ധശ്രദ്ധരായി കാണുന്നു. പാശ്ചാത്യലോകത്തു് ഈ ഉദ്ദേശത്തെ ലക്ഷ്യമാക്കി ആദ്യകാലംമുതൽക്കേ സംഘടിതമായ പല പരിശ്രമങ്ങളും ചെയ്തുവരുന്നുണ്ട്. പാശ്ചാത്യർ ഇന്ത്യയിൽ പോലും 'വാണിജ്യമണ്ഡലങ്ങളെന്ന പേരിൽ ചില സംഘടനകളുണ്ടാക്കിയിട്ടുള്ളതിൽ ചിലതു് ഒരു ശതാബ്ദത്തിൽപരം പഴക്കമുള്ളവയാണ്. എന്നാൽ ഇന്ത്യാക്കാരാവട്ടെ ഇങ്ങനെയുള്ള സംഘടിതപരിശ്രമങ്ങളുടെ ഗുണങ്ങൾ മനസ്സിലാക്കുന്നതിൽ വളരെ പിന്നോക്കമായിരുന്നു. അതിനാൽ 50ൽ വർഷത്തിലധികം പഴക്കമുള്ള ഇന്ത്യൻവാണിജ്യമണ്ഡലങ്ങൾ ഇവിടെയില്ല. എന്നാൽ ഈ അടുത്തകാലത്തു് ഇന്ത്യൻവ്യവസായികളും യൂറോപ്യന്മാരോടൊപ്പം ഈ സംഗതിയിൽ മുന്നോട്ടുവരുന്നതിൽ വിജയികളായിട്ടുണ്ട്.

ഇന്ത്യയുടെ ആദിമചരിത്രത്തിൽ, തിരുവിതാംക്കൂറിൻെറ വാണിജ്യപരമായ പ്രാധാന്യം എന്തുതന്നെയായിരുന്നാലും ഈ രാജ്യം വളരെക്കാലം ഈ സംഗതിയിൽ വളരെ പിന്നോക്കമായിരുന്നെന്ന് സമ്മതിക്കാതെ തരമില്ല. വിദ്യാഭ്യാസത്തിൻെറ അഭിവൃദ്ധിയോടും ഗതാഗതസൌകര്യങ്ങളുടെ വർദ്ധനവോടുംകൂടി തിരുവിതാംക്കൂർ നാൾക്കുനാൾ വ്യാവസായികമായി വളരുകയും കപ്പൽകച്ചവടത്തിൽ പുരോഗമിക്കുകയും ചെയ്തുവരുന്നു.

രാജ്യത്തിൽ വൎദ്ധമാനമായി വരുന്ന വാണിജ്യത്തോടുകൂടി ഒരു വാണിജ്യമണ്ഡലം വേണമെന്നുള്ള അഭിപ്രായം പ്രബലമാകുകയും ഏതാണ്ടു 1925-ൽ അതായതു ദിവാൻ മി: രാഘവയ്യായുടെ കാലത്തു ഇതു സംബന്ധിച്ച ചില നിർദ്ദേശങ്ങൾ ഉണ്ടാകുകയുംചെയ്തു. എന്നാൽ 1928-ൽ മാത്രമെ ഈ ഉദ്യമങ്ങൾ സാധിതപ്രായമായുള്ളു. പരേതനായ ദിവാൻ മി: വാട്ട്സ് ഈ പദ്ധതിയെ ഹാർദ്ദമായി അനുകൂലിക്കയും 1928-ൽ ഒരു വാണിജ്യമണ്ഡലം സ്ഥാപിക്കുന്നതിനു് അദ്ദേഹത്തിൻെറ വ്യക്തിപരമായ ശ്രദ്ധപതിപ്പിക്കയുംചെയ്തു. അതിൻെറ ഫലമായി ആലപ്പുഴ പ്രധാനകേന്ദ്രമാക്കിക്കൊണ്ടു് തിരുവിതാംകൂർ വാണിജ്യമണ്ഡലം സ്ഥാപിക്കപ്പെട്ടു.

1928 മെ 12-ാംനു- നടന്ന കാൺഫ്രൻസിൽ ആലപ്പുഴ പട്ടണത്തിലെ പൌരപ്രമാണിയും പല വ്യവസായശാലകളുടേയും നിയമോപദേഷ്ടാവെന്നുള്ള നിലയിൽ, ഈ വിഷയത്തിൽ അടുത്തുപരിചയമുള്ളയാളുമായ റാവുബഹദൂർ കെ. കൃഷ്ണയ്യങ്കാർ, പ്രസ്തുതസമ്മേളനത്തിൻെറ ഉൽഘാടനത്തിനായി മി: വാട്സിനെ ക്ഷണിച്ചു. മദ്രാസിലെ മി: സി. ഗോപാലമേനവൻ എം. എൽ. സി. ഉൽഘാടനപ്രസംഗംനടത്തി. എല്ലാ പ്രധാന വണിക്ക് പ്രമാണികളും ബാങ്കറന്മാരും സമ്മേളനത്തിൽ സന്നിഹിതരായിരുന്നു. വളരെ ഊർജ്ജസ്വലമായ പ്രവൎത്തനങ്ങളോടുകൂടി തിരു: വാണിജ്യമണ്ഡലം രൂപവൽക്കരിക്കപ്പെട്ടു.

വാണിജ്യമണ്ഡലത്തിൻെറ കൎത്തവ്യങ്ങളെപ്പററി അന്നു മി: ഗോപാലമേനവൻ പ്രസ്താവിച്ചസംഗതികൾ ഈ അവസരത്തിൽ സ്മൎത്തവ്യമാണു്. "വാണിജ്യമണ്ഡലങ്ങൾക്കു് ദ്വിവിധമായ കൎത്തവ്യങ്ങളാണുള്ളതു്. അവകാശങ്ങളിലും ഉത്തരവാദിത്വങ്ങളിലും ആണു് പ്രസ്തുതകൎത്തവ്യങ്ങൾ അടങ്ങിയിരിക്കുന്നതു്. അവയുടെ അവകാശങ്ങളാകട്ടെ ഗവർമ്മെൻറിനും പ്രാദേശികസമിതികൾക്കും എതിരായി, വ്യാവസായികസമുദായങ്ങൾക്കുള്ള അവകാശങ്ങളാണു്. ജനങ്ങളുടെ സാമ്പത്തികസുസ്ഥിതിയെബാധിക്കുന്ന സകല നടപടികളിലും ഈ സമിതികൾ ഉപദേശം നൽകുകയെന്നുള്ളതും അവയുടെ അവകാശമാകുന്നു. എല്ലാ പൊതുജനസ്ഥാപനങ്ങളിലും പ്രതി

നിധികളെ അയച്ച് വ്യാവസായികസമുദായങ്ങളുടെ അഭിപ്രായങ്ങൾ രാജ്യത്തിലെ നിയമസമിതികളിലും മററും അവതരിപ്പിക്കേണ്ടതും ഈ സ്ഥാപനങ്ങളുടെ അവകാശമാകുന്നു. അതേസമയംതന്നെ വ്യാവസായിക സമുദായത്തിൻെറ പരിധിയിൽ അതിൽ ചേർന്നിരിക്കേണ്ട സകലക്കൂട്ടരേയും ചേർക്കുന്നതും ഇവരുടെ അവകാശമാകുന്നു. ഗവണ്മെൻറിനോടും പ്രാദേശിക സമിതികളോടും ഇവയ്ക്കുള്ള ഉത്തരവാദിത്വങ്ങൾ കച്ചവടക്കാരോടുള്ളതിൽ നിന്നും വിഭിന്നമാണ്. ഗവണ്മെൻറിൻെറ എല്ലാസാമ്പത്തികവൈഷമ്യങ്ങളിലും അവരെ സഹായിക്കേണ്ടതു് ഇങ്ങനെയുള്ള സംഘടനകളുടെ ചുമതലയാണ്. മേൽപറഞ്ഞ വണിക്ക്സമുദായത്തിനു് അവരുടെ സകല പരാതികളും വാണിജ്യമണ്ഡലത്തിൽ സമർപ്പിക്കാവുന്നതാണ്. തൊഴിൽസംബന്ധിച്ചും വാണിജ്യംസംബന്ധിച്ചുമുള്ള വഴക്കുകൾ തീരുമാനിക്കുന്നതിനും ഇവക്കു പ്രത്യേകം ഉത്തരവാദിത്വമുണ്ടു്. മണ്ഡലത്തിലെ ഓരോ വ്യക്തിക്കും അതിനോടുള്ള ബന്ധംകൊണ്ടു പുതിയ മാർഗ്ഗങ്ങൾ തുറന്നുകിട്ടുന്നു. ഓരോ അംഗവും മണ്ഡലത്തിൻെറ അന്തസ്സും നിലനില്പും പരിപാലിക്കുന്നതോടുകൂടിതന്നെ തൻെറ വ്യക്തിപരമായ മതിപ്പും സൽക്കീർത്തിയും നിലനിർത്തുവാൻ പ്രയത്നിക്കേണ്ടതാണു്.

മി: വാട്ട്സ്, തൻെറ മറുപടിയിൽ ഇതേ മനോഭാവംതന്നെ പ്രദർശിപ്പിച്ചുകൊണ്ടു ഇപ്രകാരം പ്രസ്താവിച്ചു. "വിജ്ഞാനത്തിൻെറ സമ്പാദനവും പരിചയത്തിൻെറ അപഗ്രഥനവും ഉദ്യമത്തിൻെറ കേന്ദ്രീകരണവും മൂലം കച്ചവടക്കാരുടെ പൊതുനന്മയെ വ്യക്തിമാഹാത്മ്യത്തിനു് ഹാനിക്രടാത്തവിധം സംരക്ഷിക്കപ്പെടാവുന്നതാണു്. ഉൽപന്നങ്ങളുടെ ഉല്പാദനവും വ്യവസായവും സാധനങ്ങളുടെ ക്രയവിക്രയവും സംബന്ധിച്ചുള്ള സകലതീരുമാനങ്ങളും അവസാനമായി ചെയ്യുന്നതിനുമുൻപ് എല്ലാഗവർമ്മെൻറുകളും വാണിജ്യമണ്ഡലങ്ങളോടു് ആലോചിക്കുന്നതിൻെറ പ്രാധാന്യം മിക്കവാറും എല്ലാരാജാക്കന്മാരും മനസ്സിലാക്കിക്കഴിഞ്ഞിരിക്കുന്നു."

തിരുവിതാംകൂറിലെ വാണിജ്യത്തെ സംബന്ധിച്ചുള്ള ഒരു പ്രധാനസംഗതി അതു് 2,000-ൽപരം വർഷങ്ങളായി വിദേശികളുടെ കൈവശത്തിലിരിക്കുന്നു എന്നുള്ളതാണ്. ഇവർ ചൈനാക്കാരോ, ഫിനീ

ഷ്യന്മാരോ, റോമാക്കാരോ, അറബികളോ, ബ്രിട്ടീഷുകാരോ, ആയിരിക്കാം. നേരത്തേതന്നെ പ്രസ്താവിച്ചതുപോലെ തിരുവിതാംകൂർകാർ അവരുടെ കുറവുകൾ മനസ്സിലാക്കി വാണിജ്യപ്രവൎത്തനങ്ങളിൽ കൂടുതൽ ഉഝർജ്ജിതമായി പ്രവൎത്തിച്ചുതുടങ്ങിയിട്ടുണ്ടു്. മി. വാട്സ് ഇപ്രകാരം പ്രസ്താവിക്കുന്നു. "ഞാൻ അവരോടു സംസാരിക്കയും അവരെപററി സംസാരിക്കയും ചെയ്തിട്ടുണ്ടു്. വ്യവസായലോകത്തിലെ ഈ അഭിനവ പ്രവേശകരെപററി ഞാൻ ചിന്തിച്ചുനോക്കിയിട്ടുണ്ടു്." അദ്ദേഹം ഇങ്ങനെ തുടരുന്നു. "ചിന്തനം പരമാർത്ഥങ്ങളെ വെളിവാക്കുന്നു. വാണിജ്യലോകത്തിലെ മണ്ഡപത്തിൽമാത്രം പ്രവേശിച്ചുകഴിഞ്ഞിരിക്കുന്ന തിരുവിതാംകൂർ വണിക്കുകൾ, വ്യക്തിപരമായ പരിശ്രമങ്ങൾക്കു് കൂടുതൽ വിധേയരായിപ്പോകുന്നു. അവൎക്കു സ്വല്പമായ മാൎഗ്ഗനിർദ്ദേശവും ചെറുതായ സഹായവും ആവശ്യമുണ്ടു്. വാണിജ്യവിഷയങ്ങളിൽ കൂടുതൽ പരിചയവും പാരമ്പൎയ്യമായ വാസനയുമുള്ള ജനങ്ങളോടു കൂടുതൽ ഉൾപ്പെടേണ്ടിയിരിക്കുന്നു. വൻപിച്ച വ്യവസായശാലകളും സുപ്രസിദ്ധമായ വ്യവസായപ്രദർശനവൈശേദ്ധ്യവും സമ്പാദിക്കുന്നതിനു ജനങ്ങളെ പ്രാപ്തന്മാരാക്കിയിട്ടുള്ള വ്യാവസായികരാജ്യങ്ങളിൽ പരിചയമുള്ള ജനങ്ങളുമായി ഇവർ പരിചയിക്കേണ്ടിയിരിക്കുന്നു. ഇങ്ങനെയുള്ള പരിശീലനംനിമിത്തമാണു് ഗ്രേറ്റുബ്രിട്ടൻ വാണിജ്യലോകത്തു് ഇന്നു ആർജ്ജിച്ചിട്ടുള്ള മഹനീയസ്ഥാനത്തിനുമായി പരിണമിച്ചതു്. ഇങ്ങനെയുള്ള വ്യവസായപ്രവൎത്തകന്മാരുമായിട്ടാണു് തിരുവിതാംകൂറിലെ വ്യവസായികൾ അടുത്തു പരിചയിക്കേണ്ടതു്."

ഈ ഉപദേശങ്ങളുടേയും ബുദ്ധിപൂൎവ്വമായ നിർദ്ദേശങ്ങളുടേയും ഫലമായി തിരു. വാണിജ്യമണ്ഡലം സംഘടിതമായി. അതിൽ യൂറോപ്യന്മാൎക്കും ഇൻഡ്യാക്കാൎക്കും പരസ്പരമായ വാസനയും പരിചയവും വിനിമയംചെയ്യുന്നതിനു സാധിച്ചു. ഒരു ദൃഷ്ടാന്തം ഒഴിച്ചാൽ യൂറോപ്യന്മാരും ഇൻഡ്യാക്കാരും യോജിച്ചുള്ള ഒരു വാണിജ്യമണ്ഡലം ഇദംപ്രഥമമാണു്. കഴിഞ്ഞ എട്ടുവർഷക്കാലമായി തിരുവിതാംകൂർ വാണിജ്യമണ്ഡലത്തിന്റെ പ്രവൎത്തനചരിത്രം വിജയകരമായ ഒരു പരീക്ഷണം തന്നെയാണു്. മേൽ പറഞ്ഞ എട്ടു വർഷത്തിനുള്ളിൽ വാണിജ്യമണ്ഡലം സംസ്ഥാനത്തെ

വാണിജ്യവ്യവസായങ്ങളെ സാരമായി സ്പർശിക്കുന്ന പല പ്രശ്നങ്ങളേയും പരിഗണിക്കുകയും അതേപററിയുള്ള അഭിപ്രായം നിഷ്പക്ഷമായും വ്യക്തി പരമായ താൽപര്യങ്ങളേയും മനോഭാവങ്ങളേയും കഴിവുള്ളടത്തോളം അക റവിയും പ്രസ്താവിച്ചിട്ടുണ്ട്. തിരുവിതാംകൂർ ഗവർമ്മേൻറിൻെറ വിവിധ ഡിപ്പാർട്ടുമെൻറുകളുമായി വാണിജ്യമണ്ഡലം അടുത്തു പെരുമാറുകയും അതിൻെറ ഉപയോഗയോഗ്യതയെപ്പററി ഗവർമ്മേൻറും പൊതുജനങ്ങളും ഒരുപോലെ സമ്മതിക്കുകയും ചെയ്തിട്ടുണ്ട്. വാണിജ്യമണ്ഡലത്തിൻെറ പ്രവൎത്തനപരിധിയിൽ ഉൾപ്പെടുന്ന സകല സംഗതികളും പറയുക സാദ്ധ്യ മല്ല. എങ്കിലും തിരുവിതാംകൂറിലെ ജനങ്ങളുടെ ഏററവും പ്രാധാന്യം അർഹിക്കുന്ന പ്രശ്നമെന്നു വിചാരിക്കാവുന്ന നാളികേരവ്യവസായ കാൎയ്യ ത്തെ പൊതുജനദൃഷ്ടിയിൽ കൊണ്ടുവരുവാൻ വാണിജ്യമണ്ഡലത്തിനു സാധിച്ചിട്ടുണ്ടെന്നുള്ള വിവരം മറച്ചുവയ്ക്കത്തക്കതല്ല.

"നാളികേരവ്യവസായം — മലബാറും സിലോണും" എന്ന പേരിൽ മണ്ഡലത്തിൽനിന്നും ആദ്യം പരസ്യംചെയ്ത പ്രസിദ്ധീകരണം പൊതുജന ങ്ങളുടെ ദൃഷ്ടി, രാജ്യത്തെ അഭിമുഖീകരിച്ച ഒരപകടത്തിലേക്കു ശക്തിയായി തിരിച്ചു. അതിൻശേഷം വാണിജ്യമണ്ഡലത്തിൻെറ നായകത്വത്തിലുണ്ടായ ഒരു പ്രക്ഷോഭണം, ഇൻഡ്യാഗവർമ്മേൻറ് ഈ വിഷയത്തിൽ വേണ്ട അന്വേഷണം നടത്തുന്നതിനു പ്രേരകമായിത്തീരുകയും, സാമ്രാജ്യകാൎഷിക പൎയ്യവേക്ഷണസമിതിയുടെ സബ്ബ്കമ്മിററിമീററിംഗിൽ, തിരുവിതാംകൂർ വാണിജ്യമണ്ഡലത്തിൻെറ അദ്ധ്യക്ഷനായ മി: എം. ജി. ഫേഡനു്, തിരു വിതാംകൂറിൻെറ താൽപൎയ്യങ്ങളെ നിവേദിപ്പിക്കുവാൻ സൌകൎയ്യംനൾകുക യുംചെയ്തു. ഇതിൻെറ ഫലമെന്തായിരുന്നാലും, ഇതിനെ സംഘടിപ്പി ച്ചതു് തിരു. വാണിജ്യമണ്ഡലമായിരുന്നുവെന്നും വൎത്തമാനപ്പത്രങ്ങളും, പ്രസംഗമണ്ഡപങ്ങളും, അതിനെ ശേഷിയോടുകൂടിയ പ്രചാരണവേല കൾ ചെയ്തു്തുടരുകമാത്രമേചെയ്തിട്ടുള്ളുവെന്നതും സ്പഷ്ടമാണു്.

ഇന്നു് തിരു. വാണിജ്യമണ്ഡലം ഇതരസ്ഥലങ്ങളിലെ ഈവ്വിധങ്ങളായ സ്ഥാപനങ്ങൾ നിൎവ്വഹിച്ചുവരുന്ന സകല ചുമതലകളും ഇവിടെ നടത്തി

വരുന്നു. കപ്പൽസാമാനങ്ങളുടെ കണക്കെടുക്കുക, ഉൽപ്പാദന സർട്ടിഫിക്കററുമുതലായവ നൽകുക, കച്ചവടംസംബന്ധിച്ചുള്ള സംശയങ്ങൾ നിവാരണംചെയ്ക,മുതലായ പല കത്തവ്യങ്ങളുംഇവർനടത്തിവരുന്നുണ്ടു്. വാണിജ്യമണ്ഡലം പ്രസിദ്ധീകരിച്ചുവരുന്ന കച്ചവടസംബന്ധമായ സ്ഥിതിവിവരക്കണക്കുകൾ, വളരെസൂക്ഷ്മവിവരത്തെക്കുറിക്കുന്നവയും, തിരു. ഗവർമ്മേൻറുവക കണക്കുകളോടൊപ്പംതന്നെ ശരിയായിട്ടുള്ളവയുമാണു്.

തിരു. വാണിജ്യമണ്ഡലത്തിൽ സകല വാണിജ്യതാല്പയ്യങ്ങളുംപ്രതിനിധീകരിക്കപ്പെട്ടിരിക്കുന്നു. കയററുപാനിർമ്മാണക്കാരും അവയുടെ കയററുമതിക്കാരും, തിരുവിതാംകൂറിലെ ഉൽപ്പന്നങ്ങളുടെ കയററുമതിക്കാർ, ബാങ്കറന്മാർ, തോട്ടക്കാർ, മുതലായവരുടെ എല്ലാം താൽപയ്യങ്ങളും ഇതിൽ ഉൾപ്പെടുന്നു. വാണിജ്യമണ്ഡലം ആഫീസുകൾ ആലപ്പുഴയാണു സ്ഥാപിക്കപ്പെട്ടിട്ടുള്ളതെങ്കിലും വ്യവസായശാലകളുടെ എല്ലാം പ്രാതിനിധ്യം ഇതിനുണ്ടു്. വാണിജ്യമണ്ഡലങ്ങളുടെ ഉപയോഗങ്ങളെ പൊതുജനങ്ങൾ വളരെ മനസ്സിലാക്കിവരുന്നുണ്ടു്. അതിൻെറ പ്രവത്തനപരിധി വദ്ധിക്കുംതോറും ജനങ്ങൾക്കു് അതിലുള്ള മതിപ്പും വദ്ധമാനമായിതന്നെ വരുന്നു.

(മ. രാ.)

---

## ഇന്ത്യൻ ശില്പകല.

---

റായിബഹദൂർ ഡി. എൻ. ദീക്ഷിതർ ഇന്ത്യൻ ശില്പകലയെപ്പററി ഇങ്ങനെ ഒരു പ്രക്ഷേപണിപ്രസംഗം നടത്തിയിരിക്കുന്നു:—

കോമളകലകളിൽ ഇന്നത്തെ ഇൻഡ്യയിൽ ഏററവും ക്രൂരതലായ അധഃപതനത്തിനും നാശത്തിനും അടിപെട്ടിരിക്കുന്നതു് ശില്പകലയാണു എന്നു ആദ്യകാലങ്ങളിൽ ആ കല എത്തിച്ചേർന്നിരുന്ന ഔൽകൃഷ്ട്യവുമായുള്ള ഒരു താരതമ്യത്തിൽനിന്നു മനസ്സിലാകുന്നു. സിന്ധുനദീതീരത്തിലെ മോഹഞ്ജദാരോ, ഹാരപ്പാ മുതലായ സ്ഥലങ്ങളിൽ കാണുന്ന പ്രാചീനശില്പവിശേഷങ്ങളിൽനിന്നാണു പ്രസ്തുത കലയുടെ ആരംഭം കണ്ടുപിടിക്കേ

ണ്മത്. മോഹഞ്ജദാരോയിൽനിന്നു കണ്ടെടുത്ത ഒരു താടി വളർത്തിയ കലിനൻെറ ചെറുപ്രതിമ ഇന്ത്യൻശില്പകലയുടെ ആദിമ ഉദാഹരണമായിരിക്കുന്നു. ശില്പകലയുടെ അത്യന്തം പരിഷ്കൃതമായ പ്രകടനമാണ് അതിൽ നാം കാണുന്നതു്. മററനേകം ഉദാഹരണങ്ങളും ഈ പ്രസ്താവനയെ തെളിയിക്കുന്നുണ്ട്. ഇന്ത്യൻ ശില്പകലയിൽ ആദികാലത്തുണ്ടായിരുന്നഈഅഭിവൃദ്ധി പിന്നീട്ട വളരെ കാലത്തേയ്ക്കു തുടന്നിരുന്നില്ല. അനന്തരം 2000 വർഷത്തിനുശേഷം ബി. സി. മൂന്നാംനൂററാണ്ടിൽ മൌര്യരാജവംശത്തിൻെറ അത്യുദാരമായ പ്രോത്സാഹനത്താൽ വീണ്ടും ശില്പകലയ്ക്കു ഒരു നവോത്ഥാനം ഉണ്ടായി. ബനാറീസിനടുത്തുള്ള സാരനാഥത്തിൽ അശോകചക്രവത്തിയുടെ കാലത്തു നിർമ്മിച്ച മനോഹരമായ സ്തംഭം ആ നവോത്ഥാനത്തെ ഉദാഹരിക്കുന്നു. ആ സ്തംഭത്തിൻെറ അഗ്രത്തിൽ കാണുന്ന സിംഹം, പ്രാചീനലോകത്തിലൊരിടത്തും ദൃശ്യമല്ലാതിരുന്ന മൃഗപ്രതിമാനിമ്മാണനിപുണതയ്ക്കു ഒരു മകുടോദാഹരണമാണ്. ഇക്കാലത്തെ മനുഷ്യപ്രതിമകൾ ഓജസ്സിലും ഭാവത്തിലും മിക്കവാറും അതുല്യങ്ങളാണു്.

ക്രിസ്ത്വബ്ദത്തിനു മുൻപുള്ള രണ്ടു നൂററാണ്ടുകളിലെ ഇന്ത്യൻശില്പകല അലങ്കാരവേലകൾചെയ്തിരുന്ന ബുദ്ധസ്തൂപങ്ങളിൽ കാണേണ്ടിയിരിക്കുന്നു. അന്നത്തെ ഏററവും പ്രചാരമേറിയ മതം ബുദ്ധമതമായിരുന്നു. ആ മതത്തിൻെറ ഉൽക്കടമായ മാനുഷഭാവവും, ഇന്ത്യൻ മനസ്സിൻെറ സ്വതസ്സിദ്ധമായ ആത്മീയഭാവവും കൂടിച്ചേർന്നു, ബേർഹട്ട്, സാഞ്ചി മുതലായ സ്ഥലങ്ങളിലെ ശിലാനിർമ്മിതമായ അനേകം കഥകൾക്കു കാരണമായിത്തീന്നു. വാനരം, ആന തുടങ്ങിയ ജന്തുജന്മങ്ങളിലും, മനുഷ്യജന്മങ്ങളിലുംകൂടി ശ്രീബുദ്ധൻ ഈ ലോകത്തിൽ പലകാലം ജീവിച്ചിരുന്നു. ആ ജന്മങ്ങളിൽനടന്ന സംഭവങ്ങളെ പകത്തിയിരിക്കുന്ന ശില്പങ്ങൾ ശിലാകാവ്യങ്ങളാണെന്നു തന്നെ പറയാം. അവ ഇന്ത്യൻ ശില്പകലയുടെ ഏററവും മഹനീയമായ സിദ്ധികളായി കരുതപ്പെടുന്നു. ഈ ആദിമശില്പങ്ങളിൽ ഒരിടത്തും ശ്രീബുദ്ധൻെറ രൂപം കൊത്തിയിട്ടില്ലെന്നുള്ളതു ശ്രദ്ധേയമാണ്. അദ്ദേഹത്തിൻെറ സാന്നിദ്ധ്യത്തെ കുറിക്കുന്നതിനായി രണ്ടു പാദങ്ങളോ ഒരു കുടയോ സ്തൂപമോ മാത്രം ശില്പം ചെയ്യുകയായിരുന്നു അന്നത്തെ പതിവു്. ശ്രീ

ബുദ്ധൻെറ രൂപം കൊത്തിത്തുടങ്ങിയതും അദ്ദേഹത്തിൻെറ പ്രതിമയെ ആരാധിക്കാൻ തുടങ്ങിയതും പിൽക്കാലത്താണ്. ബോപാൽ ഡർബാർ സാഞ്ചിയിലെ ശില്പകലാവശിഷ്ടങ്ങളെ അവയുടെ പ്രാചീനമായ പരിശുദ്ധിയിൽതന്നെ സൂക്ഷിക്കുന്നതിൽ അത്യന്തം ജാഗരൂകമായിരിക്കുന്നു എന്നുള്ളതു സ്മരണീയമാണ്.

ക്രിസ്ത്വബ്ദത്തിൻെറ ആദിമവർഷങ്ങളിലെ കുഷാൻ ചക്രവർത്തിമാർ വടക്കുപടിഞ്ഞാറെ ഇന്ത്യയിൽ ഒരു പുതിയതരം ശില്പകല അവതരിപ്പിച്ചതായി കാണുന്നു. ഈ നൂതനപ്രസ്ഥാനത്തിൻെറ മൂലം ഗ്രീക്കോ റോമൻ ശില്പകലയാണ്. പുരാതനകാലങ്ങളിൽ ലോകത്തിൻെറ എല്ലാ ഭാഗത്തും കല മതത്തിൻെറ ഒരു തോഴിയായിരുന്നു. ഇന്ത്യയിൽ മതം ബുദ്ധമതമായിരുന്നു എന്നൊരു വ്യത്യാസമേയുള്ളു. ആദ്യം മേൽ പറഞ്ഞ ഗ്രീക്കോ റോമൻ ശില്പകല പ്രത്യക്ഷപ്പെട്ട പ്രദേശത്തിൻെറ പേരിൽനിന്നു അതിനു ഗാന്ധാരരീതിയെന്ന പ്രസിദ്ധി ലഭിച്ചു. ലാഹൂർ, പെഷവാർ, കൽക്കട്ടാ എന്നീ സ്ഥലങ്ങളിലെ മ്യൂസ്യങ്ങളിൽ അതിൻെറ അനേകം ഉദാഹരണങ്ങൾ കാണ്മാനുണ്ട്. ഒരു യോഗീശ്വരൻെറ നിലയിൽ ആസനസ്ഥനായി കാണപ്പെടുന്ന ബുദ്ധദേവൻ ഗാന്ധാരകലാകാരൻെറ സൃഷ്ടിയാണ്. പില്ക്കാലത്തെ കലാകാരന്മാരതിനെ എല്ലായിടത്തും അനുകരിക്കുകയുണ്ടായി. ആകാരഭംഗി, സമ്യക്കായ അവയവസന്നിവേശം മുതലായവ ഗ്രീക്കോ റോമൻ കലയിൽനിന്നു ഗാന്ധാരപ്രസ്ഥാനം അംഗീകരിച്ചിട്ടുള്ളതാണ്. അത്രത്തോളം അതു ഇന്ത്യൻശില്പകലാരീതിയിൽനിന്നു ഒരു വ്യതിയാനവും ആണ്.

ഗംഗാസമതലത്തിൽ അക്കാലത്തെ ഏററവും വലിയ കലാകേന്ദ്രങ്ങൾ മഥുരയും സാരനാഥവും ആയിരുന്നു. അവിടങ്ങളിൽ ഇന്നുള്ള കാഴ്ചബംഗ്ലാവുകളിൽ ധാരാളം ശില്പകലാവശിഷ്ടങ്ങൾ കാണ്മാനുമുണ്ട്.

വടക്കുപടിഞ്ഞാറുനിന്നും വന്ന വിദേശീയരീതിയെ സ്വന്തം വ്യക്തിത്വത്തിനു യാതൊരു ഹാനിയും സംഭവിക്കാതെ പകർത്താൻ മഥുരയിലെ ശില്പകലയ്ക്കു യാതൊരു താമസവും വേണ്ടിവന്നില്ല. പിൽക്കാലത്തെ കലയിൽ

വിരളപ്രായമായി കാണുന്ന ജീവിതാഹ്ളാദവും ലീലാലോലതയും മഥുരയിലെ കലയിൽ പ്രകടമാണ്. കുഷാൻരാജാക്കന്മാരുടെ പ്രതിമകൾ മാത്രമെ ഇൻഡ്യയിൽ രാജാക്കന്മാരുടെ പ്രതിമകളായി കാണ്മാനുള്ളു. അവ മഥുരയിലുമാണ്. ഇന്ത്യൻസംസ്കാരത്തിന്റെ ഒരു അഭ്യുദയകാലമായിരുന്ന ഗുപ്തഭരണവേളയിലാണ് ഇന്ത്യൻകല അതിന്റെ സുവർണ്ണദശയിലെത്തിച്ചേർന്നതു്. ആ കാലഘട്ടത്തിലെ (എ. ഡി. നാലാംനൂററാണ്ടുമുതൽ ആറാംനൂററാണ്ടുവരെ) ശില്പങ്ങളിൽ ആകാരഭംഗിയും, ആത്മീയഃബോധവും മനോഹരമായി ഇണങ്ങിച്ചേർന്നിരിക്കുന്നു. ബ്രാഹ്മണമതവും ബുദ്ധമതവും ഗുപ്തകാലത്തെ ശില്പകലമൂലം സമ്പന്നമായിത്തീർന്നു. എന്നാൽ അക്കാലത്തിനുശേഷം ബ്രാഹ്മണമതം തഴച്ചു വളരാൻ തുടങ്ങി. ബദാമി, എലിഫൻറാ, എല്ലോറാ എന്നീ സ്ഥലങ്ങളിൽ ഗുഹാന്തരങ്ങളിൽ കാണുന്ന ലോകോത്തരശില്പങ്ങൾ അത്ഭുതകരങ്ങളാണ്. എലിഫൻറായിലെ ത്രിമൂർത്തിവിഗ്രഹം ലോകത്തിലെ അത്യുൽകൃഷ്ടമായ കലയ്ക്കു ഉദാഹരണമായി ചൂണ്ടിക്കാണിക്കപ്പെടുന്നു.

ഇന്ത്യൻകല അതിന്റെ ആത്മീയഗുണവിശേഷങ്ങൾക്കു ന്യായമായിത്തന്നെ കേൾവിപ്പെട്ടിരിക്കുന്നെങ്കിലും മദ്ധ്യകാലങ്ങളിലെ ഉത്തരേന്ത്യൻ ശില്പകല അത്യധികമായ ചിത്രവേലകളാലും പഴഞ്ചൻരീതികളാലും, ആത്മീയഭംഗിയില്ലായ്മയാലും ദുഷിച്ചുപോയി. 12-ാംനൂററാണ്ടിൽ ഇസ്ലാമിന്റെ ആവിർഭാവത്തോടുകൂടി ഇന്ത്യൻകലയ്ക്കു അധഃപതനം സംഭവിച്ചു. ഈയിടെ ബംഗാളിൽ ഉത്ഭവിച്ചിരിക്കുന്ന ആധുനികകലാരീതി ശില്പകലാമണ്ഡലത്തിൽ ഇതുവരെയും പ്രവേശിച്ചിട്ടില്ല. ലോകത്തിന്റെ അത്ഭുതാദരങ്ങൾക്കു വിഷയവും ഇന്ത്യയുടെ ആത്മീയസൌന്ദര്യത്തിനു നിദർശനവും ആയിരുന്ന പ്രാചീനകല പുനർജീവിക്കേണ്ടിയിരിക്കുന്നു.

---



കരിമ്പന.

തെക്കൻതിരുവിതാംക്കൂറിൽ നിരവധിജനങ്ങൾ ഈ വ്യവസായത്തിൽ ഉപജീവിച്ചുവരുന്നു. കരിപ്പട്ടി (ചക്കര) അധികവും ഈ വൃക്ഷത്തിൽനിന്നും ചെത്തിയെടുക്കുന്നനീരു് പാകപ്പെടുത്തിയെടുക്കുന്നതാണു്. തെക്കൻതിരുവിതാംക്കൂറിലുള്ള സാധുജനങ്ങൾ നിത്യോപയോഗംചെയ്തുവരുന്ന അക്കാനിയെന്ന പാനീയവും ഈ പനകളിൽനിന്നും എടുക്കപ്പെടുന്നവയാണ്.

# ഗ്രാമോദ്ധാരണവും കൃഷിപരിഷ്കരണവും

(രാജശ്രീ ശൂരനാട്ട കുഞ്ഞൻപിള്ള എം. എ.)

ഞാൻ ഗ്രാമോദ്ധാരണത്തെപ്പററിയും, കൃഷിപരിഷ്കരണത്തെപ്പററിയും പ്രസംഗിക്കാൻ തുടങ്ങുന്നതു് അപഹാസ്യമായി തോന്നാം. എന്നാൽ കായൽകാണാത്തവന്റെ വള്ളംകളിക്കുള്ള പുറപ്പാടുപോലെയല്ല എന്റെ ഒരുമ്പാടെന്നു് എനിക്കും എതിർത്തുപറയാവുന്നതാണു്. നഗരത്തിന്റെയും നാഗരികതയുടെയും എത്തുംപിടിയും ഇല്ലാത്ത ഗ്രാമാന്തരത്തിൽ ജനിച്ചു കൃഷിക്കാരുടെ സുഖദുഃഖങ്ങളിൽ പങ്കുകൊണ്ടു വളൎന്നുവന്ന എനിക്കു തിരുവിതാംകൂറിലെ ഗ്രാമജീവിതത്തെപ്പററിയും കൃഷിക്കാരുടെ ജീവിതസമ്പ്രദായത്തെപ്പററിയും വേണ്ട അറിവുണ്ടു്. നമുക്കു ഗ്രാമങ്ങളുണ്ടോ എന്ന പ്രശ്നത്തെപ്പററി ഇവിടെ ആരായാൻ തുടങ്ങുന്നില്ല. നമ്മുടെ നാട്ടിൻപുറങ്ങളെപ്പററിയാണു ഞാൻ പറയാൻ തുടങ്ങുന്നതു്. കൃഷിക്കാരുടെ സങ്കേതങ്ങളായ അമ്മാതിരി സ്ഥലങ്ങളെപ്പററി നഗരവാസികൾക്കും ഏറെക്കുറെ അറിയാവുന്നതാണു്. എങ്കിലും പൂൎണ്ണമായി അറിയാമെന്നും തോന്നുന്നില്ല. നാട്ടിൻപുറങ്ങളിൽ ചെന്നെത്തുന്നതിനുള്ള സഞ്ചാരസൌകൎയ്യം വേണ്ടപോലെ ഇനിയും ഉണ്ടായിട്ടില്ല. വള്ളത്തിലും വണ്ടിയിലും ചെന്നെത്താൻ പാടില്ലാത്തവയാണു് ഇന്നും നമ്മുടെ ഗ്രാമങ്ങളിൽ ഏറിയകൂറും. നാട്ടിൻപുറത്തു സഞ്ചരിച്ചിട്ടുള്ളവൎക്കു ഈ ബുദ്ധിമുട്ടു മുഴുവൻ മനസ്സിലായിരിക്കും. നഗരജീവിതത്തിന്റെ സുഖം അനുഭവിക്കുന്ന വലിയ ഉദ്യോഗസ്ഥന്മാർ പലരും നാട്ടിൻപുറങ്ങളിലേ ജീവിതസുഖങ്ങളെപ്പററിയും സൌകൎയ്യങ്ങളെപ്പററിയും കാൎയ്യമായി പ്രശംസിക്കുന്നതു ഞാൻ കേട്ടിട്ടുണ്ടു്. അവിടെ എത്ര ശുദ്ധമായ വായു ശ്വസിക്കാം; എത്ര ശുചിയായ വെള്ളം കുടിക്കാം. സസ്യാദികൾ എത്ര സുലഭമായി കിട്ടും. വാഹനങ്ങളുടെ തിമിർപ്പും പൊടിപറപ്പും ഒന്നും ഇല്ല. അനാവശ്യമായ ചിലവിനു ഒരുവകയും ഇല്ല. നാടകവും, സിനിമായും ഇല്ലാത്തതുകൊണ്ടു വൃഥാ ചിലവുകൾ ചുരുങ്ങും, എന്നൊക്കെ നാട്ടിൻപുറങ്ങളെപ്പററി പറയുക സാധാരണമാണു്. ചില

ഗ്രാമങ്ങളെപ്പററി ഇതിൽ ചിലതൊക്കെ ശരിയാണെന്നു സമ്മതിക്കാം. പക്ഷെ, ഭൂരിപക്ഷം ഗ്രാമങ്ങളും ഇത്തരത്തിലുള്ളവയല്ലെന്നു പരമാൎത്ഥം അറിയാവുന്നവർ സമ്മതിക്കും. പട്ടണങ്ങളെ അപേക്ഷിച്ചു ശുദ്ധമായ വായു ഗ്രാമങ്ങളിലുണ്ടെന്നു സാമാന്യമായി പറയാം. വ്യത്യാസങ്ങളും സുലഭമാണു്. തീരപ്രദേശങ്ങളിലുള്ള ഗ്രാമങ്ങളെ സംബന്ധിച്ചെടത്തോളം ശുദ്ധവായുവും ശുദ്ധജലവും സങ്കല്പമാത്രങ്ങളാണു്. സസ്യാദികളുടെ സമൃദ്ധിയെപ്പററിയുള്ള വാദം ശരിയെന്നു സമ്മതിക്കാം. പക്ഷെ, എന്തു കഷ്ടപ്പെട്ടാണു് ഇവ ഉണ്ടാക്കുന്നതെന്നുകൂടി ഓർമ്മിക്കണം. ഒരു കൃഷിക്കാരൻെറ എത്രയോനാളത്തെ പ്രയത്നഫലം ഏതാനും ചക്രംകൊടുത്തു നഗരവാസിയായ ഒരാൾക്കു വാങ്ങിക്കാമെന്നുള്ള കഥ മറക്കരുതു്. പത്തുചക്രത്തിനു വിൽക്കത്തക്ക എന്തെങ്കിലും സാധനം കൃഷിചെയ്തു് ഉണ്ടാക്കാൻ ഗ്രാമവാസിക്കുള്ള പ്രയാസത്തെ പത്തുചക്രം സമ്പാദിക്കാൻ നഗരവാസിക്കുള്ള പ്രയാസവുമായി താരതമ്യപ്പെടുത്തുമ്പോഴാണു് ഈ വാദത്തിൻെറയും അൎത്ഥശൂന്യത വെളിവാകുന്നതു്. വെറും പരമാൎത്ഥംമാത്രം പറയുകയാണെങ്കിൽ, പത്തുചക്രം ഒരുമിച്ചു കണികാണാൻപോലും വളരെക്കാലമായി സാധിക്കാത്ത അനവധി ഗ്രാമീണരുണ്ടു്. ചാലക്കടയിൽ തെണ്ടിനടക്കുന്ന ഒരു ഭിക്ഷുവിനു വൈകിട്ടു കൈയ്യിൽ പത്തുചക്രം കാണും. റെയിൽവേ സ്റ്റേഷനിൽ ചുമടുചുമക്കാൻ നിൽക്കുന്ന കൂലിക്കാരനും ദിവസം പത്തുചക്രത്തിൽ കൂടുതൽ വരവുണ്ടു്! ഇതു വെറും അതിശയോക്തിയല്ലെന്നു കാൎയ്യവിവരമുള്ളവർ മനസ്സിലാക്കും. കഥ ഇങ്ങനെ ഇരിക്കെ ഗ്രാമത്തിലെ സസ്യസമൃദ്ധിയെപ്പററിയുള്ള പ്രശംസയും അസ്ഥാനത്തിലാണെന്നു സിദ്ധിക്കുന്നുണ്ടല്ലോ. വാഹനങ്ങളുടെ തിമിർപ്പും പൊടിയും ഒന്നും ഇല്ലെന്നു പറയുന്നതു ശരിയാണു്. പക്ഷേ, ഇത്രയും സഞ്ചാരസൗകൎയ്യമുള്ള ഇക്കാലത്തു വാഹനങ്ങളും ഇല്ലെന്നു പറയുന്നതു് അനുഗ്രഹമാണോ, അവശതയാണോ എന്നേ നിർണ്ണയിക്കേണ്ടതുള്ളൂ. പ്രധാനപ്പെട്ട റോഡുകളോടു് അടുത്തു കിടക്കുന്ന ഗ്രാമങ്ങളിലുള്ളവൎക്കു ഏതാണ്ടു സൗകൎയ്യമായി സഞ്ചരിക്കാൻ സാധിക്കുമെങ്കിലും, നമ്മുടെ അധികം ഗ്രാമങ്ങളും ഇമ്മാതിരി റോഡുകളിൽ

നിന്നു വിദൂരസ്ഥലങ്ങളാണെന്നു കാണാവുന്നതാണു്. റോഡുകളും സഞ്ചാരസൗകൎയ്യവും ഇല്ലാതിരിക്കുന്നതുതന്നെ മെച്ചമെന്നു വാദിക്കുന്നവർ ഇക്കാലത്തു കാണുമെന്നും വിചാരിക്കാൻ നിവൃത്തിയില്ല. കുണ്ടും കുഴിയും കാടും മേടും കുന്നും പാടവും കേറിയിറങ്ങിവേണം ഓരോ ഗ്രാമത്തിലും ചെന്നെത്താൻ. അഞ്ചലാഫീസും തപാലാഫീസും ഒന്നും അവിടെ കാണുകയില്ല. ലോകവൃത്തങ്ങളൊന്നും അവിടെ ചെന്നെത്തുക സുലഭമല്ല. ചന്തസ്ഥലങ്ങൾ അടുത്തു കാണുകയില്ല. കൃഷിചെയ്തു ഉണ്ടാക്കുന്ന സാധനങ്ങൾ വിററു മററു സാമാനങ്ങൾ വാങ്ങണമെങ്കിൽ ആഴ്ചതോറും ക്ലിപ്തദിവസങ്ങളിൽ നടത്തുന്ന മൂന്നോ നാലോ മൈൽ അകലെയുള്ള ചന്തയെത്തന്നെ ശരണം പ്രാപിക്കണം. അടുത്തു നല്ല കടകൾപോലും കാണുകയില്ല. ഗ്രാമത്തിലെ ഏററവും വലിയ പൊതുസ്ഥാപനം പ്രവൃത്തിക്കച്ചേരിയോ, നാലാംക്ലാസ്സ വരെയുള്ള ഒരു ഗ്രാൻറു പള്ളിക്കൂടമോ ആയിരിക്കും. ഇതുകൊണ്ടെല്ലാം ഗ്രാമീണൎക്കു വളരെ തൃപ്തിയാണു്; നഗരവാസികളായ നമുക്കാണു് ഇതിൽ അതൃപ്തി തോന്നുന്നതു് എന്നു വാദിക്കുന്നതു സാഹസമാണു്. ആധുനികജീവിതത്തിന്റെ സൌകൎയ്യങ്ങളെപ്പററി തീരെ ബോധമില്ലാത്തവരല്ല നമ്മുടെ നാട്ടിൻപുറത്തു ജീവിക്കുന്നവർ. അവരുടെ അവശതകളെപ്പററി ക്രമാതീതമായ കണ്ഠിതം അവൎക്കു് ഉണ്ടുതാനും. വിശേഷിച്ചും, കുറേക്കാലമായിട്ടു കൃഷിക്കു ക്രമഗതമായി സംഭവിച്ചിട്ടുള്ള പിഴവും, കൃഷിചെയ്തുണ്ടാക്കുന്ന സാധനങ്ങളുടെ വിലക്കുറവുംകൂടി ഒത്തുചേൎന്നു ഗ്രാമീണന്റെ നേരേ എതിൎപ്പുതുടങ്ങിയതോടുകൂടി നാട്ടിൻപുറത്തുള്ളവരുടെ സ്ഥിതി വളരെ പരുങ്ങലിലായിട്ടുണ്ടു്. നഗരവാസികളോടു് അവൎക്കു് എന്തെന്നില്ലാത്ത ഒരസൂയയും തോന്നിയിട്ടുണ്ടു്. നാട്ടിൻപുറത്തുനിന്നു നഗരസന്ദർശനത്തിനുവരുന്ന പലരും ഈ വസ്തുത പ്രകടമായി പ്രസ്താവിച്ചു നിരാശപ്പെട്ടുകൊണ്ടു തിരിച്ചുപോകുന്ന കാൎയ്യം എനിക്കു നിത്യാനുഭവമുള്ളതും ആണു്. അവരുടെ പരാതികൾ എന്തെല്ലാമാണെന്നു ചുരുക്കത്തിൽ നോക്കാം. നിത്യവൃത്തിക്കുള്ള ധനം കൃഷിയിൽനിന്നും ലഭിക്കുന്നതു വളരെ പരുങ്ങലിലായിരിക്കുന്നു. കൃഷി ആദായമുള്ള ഒരു തൊഴിലെന്നു ഇന്നു കരുതാൻ നിവൃത്തിയില്ല. വ്യവസായംചെയ്തു പുലൎന്നുകൊള്ളാമെന്നു

വച്ചാൽ നാട്ടിൽ അതിന്നു യാതൊരു സൌകൎയ്യവും ഇല്ല. മുണ്ടു് ഉടുക്കാനും എണ്ണതേയ്ക്കാനും, മററു ചില്ലറ ആവശ്യങ്ങൾക്കും വേണ്ട പണം ഉണ്ടാക്കുന്നതുതന്നെ തീരെ പ്രയാസമെന്നു വന്നുകൂടിയിരിക്കുമ്പോൾ കരംകൊടുക്കുന്നതും കുട്ടികളെ പഠിപ്പിക്കുന്നതും എങ്ങനെയാണു്. അടുത്തെങ്ങാനും പള്ളിക്കൂടങ്ങളുണ്ടായിരുന്നെങ്കിൽ ഫീസും പുസ്തകത്തിന്റെ ചിലവുംമാത്രം അന്വേഷിച്ചാൽ മതിയായിരുന്നു. പള്ളിക്കൂടം ദൂരെ ആയതുകൊണ്ടു് കുട്ടിക്കു് അവിടെ ചെന്നു താമസിക്കാനുള്ള ചിലവുംകൂടെ അന്വേഷിക്കേണ്ടിയിരിക്കുന്നു. കൃഷിക്കു വളം വാങ്ങിക്കാനുള്ള പണം ഇല്ലാത്തതുകൊണ്ടു് ഇനമേലും നല്ല വിളവു കിട്ടുമെന്നു വിചാരിക്കാൻ വയ്യാ. വല്ലവഴിയും കടംവാങ്ങിച്ചു വളം വാങ്ങിക്കാനുള്ള പണമുണ്ടാക്കാമെന്നു വച്ചാലും ദൂരദേശത്തുചെന്നു വാങ്ങിക്കേണ്ട വളം വീട്ടിനടുത്തുവരെ വാഹനങ്ങളിലൊന്നും വരികയില്ല. കുറെ സ്ഥലമെങ്കിലും തലച്ചുമടായി ചുമക്കേണ്ടിവരും. അതിനുള്ള കൂലിച്ചിലവും കൂടുതലാണു്. ഇങ്ങനെന്തുമന്തും പരാതികളാണു ഗ്രാമീണനായ ഒരു കൃഷിക്കാരനു പറയാനുള്ളതു്. ഇതിനു പരിഹാരമാർഗ്ഗങ്ങളാണു് നാം ഓരോരുത്തരും ഗാഢമായി അന്വേഷിക്കേണ്ടതു്. തിരുവിതാംകൂർ കൃഷിപ്രധാനമായ ഒരു നാടായതുകൊണ്ടു് ഇവിടെയുള്ള ആൎക്കും കൃഷിയെ അവഗണിക്കാമെന്നു തോന്നുന്നില്ല.

ഒരുകാലത്തു നമ്മുടെ ഗ്രാമങ്ങളിലെ ജീവിതം സംതൃപ്തവും സുഖപൂൎണ്ണവുമായിരുന്നു. ആവശ്യമുള്ള സാധനസമ്പത്തുകൾ ഗ്രാമങ്ങളിൽ സുലഭമായിരുന്നു. ആവശ്യങ്ങൾ ഇന്നുള്ളതിനേക്കാൾ പരിമിതമായിരുന്നതുപോലെ ആദായം ഇന്നത്തേതിൽ കൂടിയുമിരുന്നു. അന്നത്തെ സമുദായബന്ധംതന്നെ ഒന്നുകൂടെ ദൃഢമായിരുന്നെന്നു പറയണം. ഓരോ സമുദായത്തിനും ഉണ്ടായിട്ടുള്ള പുരോഗമനം ആകപ്പാടെ ചില അസ്വാസ്ഥതകളെ ഉദ്പാദിപ്പിച്ചിട്ടുള്ളതായും സൂക്ഷിച്ചു പരിശോധിക്കുന്നവൎക്കു് മനസ്സിലാക്കാൻ കഴിയും.

അന്നു് ഓരോ കൃഷിക്കാൎക്കും ധാരാളം ആട്ടിൻപററങ്ങളും കന്നുകാലികളും, കന്നിൻകൂട്ടങ്ങളും ഉണ്ടായിരുന്നു. ഇതെല്ലാം അധികം പ്രായമായി

ട്ടില്ലാത്ത എന്റെ ഓൎമ്മയിൽനിന്നുതന്നെ പറയുന്നതാണ്. ആട്ടിൻപററങ്ങളെയും മററും മേയ്ക്കുന്നതിനുള്ള സ്ഥലങ്ങൾ നാട്ടിൻപുറത്തു സുലഭമായിരുന്നു. ഇന്നാകട്ടെ, രണ്ടും കുറഞ്ഞിരിക്കയാണ്. ഇതിന്റെ ഫലം സ്പഷ്ടദൃഷ്ടമാണ്. കന്നുകാലികളും, ആട്ടിൻപററങ്ങളും പലവിധത്തിൽ കൎഷകന് ഉപകാരപ്രദങ്ങളാണ്. ആവശ്യംപോലെ അവയെ വിററു പണമാക്കാം. നിലം ഉഴുന്നതിനു കാളകളെ ഉപകാരപ്പെടുത്താം. പശുവിന്റെയും ആട്ടിന്റെയും പാല് ആഹാരത്തിനും ഉപയോഗപ്പെടും. ഇതിലെല്ലാം കൂടുതലായ ഉപകാരം അവയിൽനിന്നു ലഭിക്കുന്ന വളമാണ്. കൃഷിക്കാരനു വളത്തിന്റെ ആവശ്യം എത്രമാത്രമാണെന്നു പറഞ്ഞറിയിക്കാവതല്ല. നാട്ടിൻപുറങ്ങളിൽ ഇന്നു ആടുമാടുകൾക്കു മേച്ചിലിനുള്ള സ്ഥലം നിശ്ശേഷം ഇല്ലാതായിരിക്കുന്നു എന്നാണ് പരിചയത്തിൽനിന്നു എനിക്കു മനസ്സിലാകുന്നതു്. ആടുമാടുകളുടെ സംഖ്യയും ഗണ്യമായി കുറഞ്ഞിട്ടുണ്ട്. ഇതിനെപ്പററിയുള്ള ശരിയായ കണക്ക് ഉദ്ധരിക്കാൻ എനിക്കു നിവൃത്തിയില്ല. സാമാന്യമായ പരിചയത്തെ ആസ്പദമാക്കി പറയുന്നതാണ്. ഈ ഇടിവു ഫലപുഷ്ടിയേ കാൎയ്യമായി സ്പർശിച്ചിട്ടുണ്ടെന്നുള്ളതിനു പല പ്രത്യക്ഷോദാഹരണങ്ങളും എനിക്കു അറിവുണ്ട്. ഞങ്ങളുടെ നാട്ടിൽ ഒരു പതിനഞ്ചുവൎഷത്തിനു മുമ്പു ഓരോ വീട്ടുകാൎക്കും ഉണ്ടായിരുന്ന ആടുമാടുകളുടെ സംഖ്യയും, അന്ന് അവററയിൽനിന്നു കിട്ടിക്കൊണ്ടിരുന്ന വളംകൊണ്ടു കൃഷിക്കുണ്ടായിരുന്ന പുഷ്ടിയും, ഇന്നത്തെ സ്ഥിതിയും എല്ലാം ഓൎത്താണു എനിക്ക് ഈ കാൎയ്യം പ്രാമാണികത്വത്തോടെ പറയാൻ ഉറപ്പുതോന്നുന്നതു്. ഈ അവസ്ഥയ്ക്കു വേണ്ട പരിഹാരമാൎഗ്ഗം കണ്ടുപിടിക്കേണ്ടതു് അത്യാവശ്യമാണ്. ഗോരക്ഷ കർഷകനെ സംബന്ധിച്ചേടത്തോളം പലവിധത്തിലും അനുപേക്ഷണീയമായിരിക്കുന്നതുകൊണ്ടു നാട്ടിൻപുറങ്ങളിൽ പ്രത്യേകം മേച്ചിൽസ്ഥലങ്ങൾ ഉണ്ടായിരിക്കുന്നതിനു ശ്രദ്ധിക്കുന്നതോടുകൂടിത്തന്നെ കന്നുകാലിവളൎത്തൽ നിഷ്കൎഷിച്ചു പ്രോത്സാഹിപ്പിക്കേണ്ടതുമാണ്. പരിഷ്കാരമാൎഗ്ഗങ്ങളെ നിർദ്ദേശിക്കുമ്പോൾ പറയേണ്ട ഈ അംശം മുമ്പിൽകൂട്ടി പറഞ്ഞെന്നേ ഉള്ളു. നിൽക്കട്ടെ.

ജീവിതസമ്പ്രദായത്തിനുവന്നിട്ടുള്ള വലുതായ ഒരു മാററത്തെപ്പററി കൂടെ ചിലതു പറയേണ്ടതുണ്ട്. പാശ്ചാത്യപരിഷ്കാരത്തിന്റെ വ്യാപ്തി

നമ്മുടെ നാട്ടിൻപുറങ്ങളിൽ ഒരു 'മുറിപ്പരിഷ്കാരമായി' പ്രത്യക്ഷപ്പെട്ടുന്ന എന്നുള്ള അംശമാണ് ഇവിടെ സൂചിപ്പിക്കുന്നതു്. അല്പവിദ്യാഭ്യാസംസിദ്ധിച്ചിട്ടുള്ള അനവധി യുവാക്കന്മാർ നമ്മുടെ ഇടയിൽ ഉണ്ടു്. ഇവരെല്ലാം ദേഹാദ്ധ്വാനം—അന്തസ്സിൻ കുറവെന്നുവിചാരിക്കുന്നവരാണു്. ആദായമുള്ള മററു തൊഴിലൊന്നും പരിചയിച്ചും കാണുകില്ല; അങ്ങനെ ഒരു തൊഴിൽ പരിശീലിച്ചാലും പ്രായോഗികമാക്കാൻ ഇവിടെ സാദ്ധ്യവുമല്ലായിരിക്കും തൊഴിലില്ലായ്മ നാട്ടിന്റെ കഷ്ടതയെ വല്ലാതെ വർദ്ധിപ്പിക്കുന്നുണ്ടു് കുറച്ചുകാലത്തിനുമുമ്പു നാട്ടിൻപുറത്തേ ജീവിതം പരിചയിച്ചിട്ടുള്ളവർക്കു് ഈ കാലപ്പകർച്ച സ്പഷ്ടമായി കാണാൻ കഴിയും. അന്നാകട്ടെ, ഏതുതരത്തിലുമുള്ള ഉന്നതവിദ്യാഭ്യാസത്തിനും മുതിരുന്നവർ വളരെ ചുരുക്കമായിരുന്നു. പ്രാചീനസമ്പ്രദായമനുസരിച്ചുള്ള സാമാന്യവിദ്യാഭ്യാസംകഴിഞ്ഞാൽപിന്നെ കാലക്ഷേപത്തിനു ക്ലേശമില്ലാത്ത കുടുംബങ്ങളിലെ അംഗങ്ങൾപോലും ഗൃഹകൃത്യങ്ങളിൽ പ്രവേശിക്കയായി. തറവാട്ടുമൂപ്പന്റെ ആജ്ഞയനുസരിച്ചു് ഓരോ അംഗവും ഓരോ കൃത്യങ്ങളിൽ വ്യാപൃതരായിരിക്കും. ഏതുവിധമായ ദേഹാദ്ധ്വാനവും അന്തസ്സുള്ള കുടുംബങ്ങളിലേ അംഗങ്ങൾതന്നെയും പോരായ്മയായി കരുതിയിരുന്നില്ല. നിലം ഉഴുക, വരമ്പുകോരുക, കിളയ്ക്കുക, കൂലിവേലക്കാരേക്കൊണ്ടു വേണ്ട പണികൾ എടുപ്പിക്കുക എന്നതിലെല്ലാം ശ്രദ്ധിച്ചു പകൽമുഴുവൻ കഴിക്കും വെയിലും മഴയും ഏററു കൃഷിസ്ഥലങ്ങളിൽ നിൽക്കുന്നതിനു് അന്നു് ആരും മടിച്ചിരുന്നില്ല. ഇന്നാകട്ടെ, പത്തുമണികഴിഞ്ഞാൽ വെയിലത്തുപോകുന്നതിനു ഭയമായി; എന്നാൽ വെറുതേ അലയാനാണെങ്കിൽ അതിനു ഇന്നുള്ളവർക്കും വെയിലും മഴയും വകയില്ലതന്നെ. ഇങ്ങനെ ബുദ്ധിമുട്ടി കുടുംബാംഗങ്ങളെല്ലാം ദേഹാദ്ധ്വാനംചെയ്യുന്നതു കുടുംബത്തിന്റെ ഐശ്വര്യത്തെ വർദ്ധിപ്പിക്കാൻ എങ്ങനെ ഉതകിയിരുന്നു എന്നു് അന്നത്തെ നാട്ടിൻപുറത്തെ ജീവിതത്തെപ്പററി അറിഞ്ഞിട്ടുള്ളവർക്കു ബോദ്ധ്യമാണു്. ഇന്നു നാട്ടിലുള്ള യുവജനങ്ങളിൽ സാമാന്യേന കാണുന്ന ശ്രമവൈമുഖ്യം നമ്മുടെ അവശതയുടെ മൂർച്ച കൂട്ടുന്നു. സർക്കാർസേവനത്തെപ്പററി കണക്കിലധികമായ ഒരു ബഹുമാനവും, കൃഷിയെപ്പററി എന്തെന്നില്ലാത്ത ഒരു അവജ്ഞയും സാമ്പ

ന്ന്യേന നമ്മുടെ ഇടയിൽ കടന്നുകൂടിയിട്ടുണ്ടു്. ഉദ്യോഗസ്ഥന്മാൎക്കുള്ള ക്ലിപ്തമായ ആദായവും, അധികാരശക്തിയും, കൃഷിക്കാരനു് ഈയിടെ വിശേഷിച്ചു സംഭവിച്ചിട്ടുള്ള ഇടിവും ഈ മനോഭാവത്തെ വൎദ്ധിപ്പിച്ചിട്ടും ഉണ്ടു്. ഈ സ്ഥിതി എത്രത്തോളം ആപത്കരമാണെന്നു് ഇതിനിടയിൽത്തന്നെ വ്യക്തമായിട്ടുണ്ടെന്നാണു കരുതേണ്ടതു്. രാജ്യത്തു തൊഴിലില്ലായ്മയെപ്പററിയുള്ള മുറവിളി ദിനംപ്രതി വൎദ്ധിച്ചുവരുന്നു എന്നു ഗവൎമ്മെൻറിൽനിന്നുതന്നെ മനസ്സിലാക്കി, അതിനുവേണ്ട പരിഹാരമാൎഗ്ഗങ്ങളെ അന്വേഷിക്കാൻ ബദ്ധപ്പെടുന്നതിൽനിന്നും ഇക്കാൎയ്യം തെളിയുന്നുണ്ടു്. നാട്ടിൻെറ ഈ നില നമുക്കു് ഏതായാലും ശോഭനമല്ല. നമ്മളിൽ ഓരോരുത്തരും ഈ വിഷയത്തെപ്പററി ഗാഢമായി ആലോചിക്കണം; നാട്ടിൻെറ ഭാവിവൈശാല്യത്തിൻെറ പരിപാടി രൂപവത്കരിക്കുന്നതിനുള്ള ബാദ്ധ്യത നമുക്കുള്ളതാണല്ലോ.

(തുടരാം)

---

## തിരുവിതാംകൂർ കൎഷകവിമോചന റഗുലേഷൻ.

---

കൎഷകരുടെ കടബാദ്ധ്യതക്കു് ഉപശമനമായി ചില വ്യവസ്ഥകൾ ഉണ്ടാക്കുന്നതിനുള്ള ഒരു റഗുലേഷൻ.

൧൧൦൮-ലെ ൨-ാം റഗുലേഷൻ ൨൩-ാം വകുപ്പിൻപ്രകാരം ൧൧൧൨ ധനു ൨൩-ാം തീയതിക്കു ശരിയായ ൧൯൩൭ ജനുവരി ൭-ാം തീയതി കല്പിച്ചു പാസ്സാക്കിയതു്.

കൎഷകരുടെ കടബാദ്ധ്യതയ്ക്കു് ഉപശമനമായി ചില വ്യവസ്ഥകൾ ഉണ്ടാക്കുന്നതു യുക്തമായിരിക്കകൊണ്ടു്, ഇതിനാൽ നിയമപ്പെടുത്തുന്നതെന്തെന്നാൽ:—

൧-ാംഭാഗം.

പ്രാരംഭം.

൧. (എ) ഈ റഗുലേഷനു "തിരുവിതാംകൂർ കർഷകവിമോചന റഗുലേഷൻ" എന്നു പേർ പറയാവുന്നതാകുന്നു.

ചുരുക്കപ്പേരും ആരംഭവും.

(ബി) ഇതു് ഉടൻ നടപ്പിൽവരുന്നതാകുന്നു.

൨. ഈ റഗുലേഷനിൽ വിഷയത്തിനോ സന്ദർഭത്തിനോവിരുദ്ധമായി യാതൊന്നുമില്ലാത്തപക്ഷം അത്ഥവിവരണം.

(എ) "കർഷകൻ" എന്നാൽ

൧. പ്രധാനമായി കൃഷികൊണ്ടു ഉപജീവനംകഴിക്കുന്ന തിരുവിതാംകൂറിലെ കൃഷിഭൂമിയുടെ ഒരുടമസ്ഥനോ ഒരു കുടിയാനോ അല്ലെങ്കിൽ അപ്രകാരമുള്ള ഉടമസ്ഥൻെറയോ കുടിയാൻെറയോ ജോലിക്കാരനോ ആയ ഒരാൾ അല്ലെങ്കിൽ

൨. കൃഷി സംബന്ധമായ ജോലിക്കു പണമായോ ഇനമായോ കൂലി നൽകപ്പെടുന്ന ഒരു ഗ്രാമത്തിലെ വേലക്കാരനെന്ന നിലയിൽ ഉപജീവനം കഴിക്കുന്ന ഒരാൾ എന്നു അത്ഥമാകുന്നതും, വരുത്തിയ കടം തറവാട്ടിനെയൊ ഹിന്ദുകുടുംബത്തെയോ ബാധിക്കുന്ന കാര്യത്തിൽ ഇളമുറക്കാരനെന്ന നിലയിൽ കർഷകനായ കാരണവനുമായോ മാനേജരുമായോ കൂട്ടുബാദ്ധ്യസ്ഥനായി ഭവിക്കുന്ന ഓരോ ഇളമുറക്കാരനും അപ്രകാരമുള്ള കടത്തിൻെറ കാര്യങ്ങൾക്കു മററുപ്രകാരത്തിൽ അയാൾ കർഷകനല്ലാത്ത ഒരാളായിരിക്കാമെങ്കിലും, ഈ റഗുലേഷൻപ്രകാരം ഒരു കർഷകനായി ഗണിക്കപ്പെടേണ്ടതും ആകുന്നു.

വിവരണം:—ഒരാൾ തൻെറ ഭൂമികൾ താൻതന്നെ കൃഷിചെയ്യുന്നില്ലെന്നോ പാട്ടാദായം കൊണ്ടു് ഉപജീവനംകഴിക്കുന്നു എന്നോ അല്ലെങ്കിൽ മററു തൊഴിലുകൾ ചെയ്യുന്നു എന്നോ ഉള്ള കാരണംകൊണ്ടുമാത്രം അയാൾ കർഷകനല്ലെന്നു ഗണിക്കപ്പെടാൻ പാടില്ല.

ഒഴിവാക്കൽ:—നിയമമനുഷ്യ്യാ വ്യക്തികമായ ഭൂമി ഉടമസ്ഥതയുള്ള ജായിൻറു സ്റ്റാക്കുകമ്പനികൾ ദേവസ്വങ്ങൾ ആദിയായവയെ ഈ റഗുലേഷനിലെ കാര്യങ്ങൾക്കു കർഷകരായി ഗണിക്കാൻ പാടില്ല.

(ബി) കൃഷി എന്നതിൽ തോട്ടകൃഷിയും, കന്നുകാലികളെയോ, കോഴികളെയോ, തേനീച്ചകളെയോ സൂക്ഷിക്കയോ വളർത്തുകയോ ചെയ്യുന്നതുൾപ്പെടെ കൃഷിപ്രവൃത്തിക്കായുള്ള ഏതു കാര്യങ്ങൾക്കായുമുള്ള ഭൂമിയുടെ ഉപയോഗവും, പട്ടുനൂൽപ്പുഴ വളർത്തലും, ഫലങ്ങൾ, സസ്യങ്ങൾ, ആദിയായവയുടെ കൃഷിയും ഉൾപ്പെടുന്നതാകുന്നു.

(സി) "സമിതി" എന്നാൽ, ഈ റഗുലേഷനിലെ വ്യവസ്ഥകളനുസരിച്ചു സ്ഥാപിച്ചിട്ടുള്ള ഒരു ഋണരഞ്ജകസമിതി എന്നർത്ഥമാകുന്നു.

ഡി 'ഉത്തമർണ്ണൻ' എന്നാൽ ഒരു കടം വസൂലായി കിട്ടേണ്ട ഒരാൾ എന്നർത്ഥമാകുന്നതും, എന്നാൽ അതിൽ ഒരു സഹകരണസംഘം ഉൾപ്പെടുന്നതല്ലാത്തതും ആകുന്നു.

(ഇ) 'കടം'എന്നാൽ, കാലാവധി ആയതൊ ആകാത്തതൊ ആയ ഒരു സിവിൽകോടതിയിലെ ഡിക്രിയൊ ഉത്തരവൊ അനുസരിച്ച് അല്ലെങ്കിൽ മററുപ്രകാരത്തിൽ കൊടുക്കേണ്ടതും ഉറപ്പുകൊടുത്തിട്ടുള്ളതൊ ഇല്ലാത്തതൊ ആയി പണമായൊ ഇനമായോ ഉള്ളതുമായ ഒരുകർഷകൻെറ ഏതെങ്കിലും ബാദ്ധ്യതയെന്നു അർത്ഥമാകുന്നതും എന്നാൽ താഴെപ്പറയുന്നവ ഉൾപ്പെടുന്നതല്ലാത്തതുമാകുന്നു.

(i) നമ്മുടെ ഗവർമ്മെണ്ടിനു ചെല്ലേണ്ടതായ വല്ലകടമൊ മററു ബാദ്ധ്യതയൊ അല്ലെങ്കിൽ

(ii) വല്ല ഭൂനികുതിയൊ കരക്കടിശിക എന്നപോലെ ഈടാക്കാവുന്ന ഏതെങ്കിലുമൊ, അല്ലെങ്കിൽ

(iii) തൽക്കാലം ഊർജ്ജിതത്തിലിരിക്കുന്ന കാലഹരണനിയമപ്രകാരം, ഏതൊരുതുക ഈടാക്കുന്നതിനുള്ള ഒരു അന്യായമൊ അപേക്ഷയോ കാലഹരണപ്പെട്ടിരിക്കുന്നുവൊ അപ്രകാരമുള്ള ഏതെങ്കിലും തുക അല്ലെങ്കിൽ

(iv) ഈ റഗുലേഷൻെറ 2-ാം ഭാഗത്തിൻെറ കാര്യങ്ങൾക്കല്ലാതെ,

(i) കച്ചവടാവശ്യങ്ങൾക്കു വാങ്ങിയിട്ടുള്ള ഏതെങ്കിലും കടം, അല്ലെങ്കിൽ

(ii) ഒരു സഹകരണസംഘത്തിനു ചെല്ലേണ്ട ഏതെങ്കിലും കടം, അല്ലെങ്കിൽ

(iii) ൧൦൯൬-ലെ തിരുവിതാംകൂർ ജന്മികുടിയാൻറഗുലേഷൻെറ പരിധിയിൽ ഉൾപ്പെടുന്ന ഒരു കാണപ്പാട്ടം ഇടപാടുൾപ്പെടെ, പാട്ടത്തിൻെറ സ്വഭാവത്തിലുള്ള വല്ല ഇടപാടിൽനിന്നും ഉത്ഭവിക്കുന്ന ഏതെങ്കിലും കടം.

(എഫ്) 'അധമർണ്ണൻ' എന്നാൽ ഒരു കടംകൊടുത്തുതീർക്കാനുള്ള ഒരു കർഷകൻ എന്നർത്ഥമാകുന്നു.

(ജി) 'നിർണ്ണയിക്കപ്പെട്ടിട്ടുള്ള' എന്നാൽ ഈ റഗുലേഷൻ അനുസരിച്ചു നമ്മുടെ ഗവർമ്മെൻറു ഉണ്ടാക്കിയിട്ടുള്ള ചട്ടങ്ങളാൽ നിർണ്ണയിക്കപ്പെട്ടിട്ടുള്ള എന്നർത്ഥമാകുന്നു.

൨-ാംഭാഗം—ഋണരഞ്ജന. ഋണരഞ്ജകസമിതികൾ സ്ഥാപിക്കുക.

൩. (൧) (എ) അധമർണ്ണന്മാരും അവരുടെ ഉത്തമർണ്ണന്മാരും തമ്മിലും ഒരേ അധമർണ്ണന് ഒന്നിലധികം ഉത്തമർണ്ണന്മാരുള്ളപക്ഷം, ഉത്തമർണ്ണന്മാർ തമ്മിലും സൌഹാർദ്ദമായ തീരുമാനം (ഇതിനുതാഴെ രഞ്ജിപ്പ് എന്നു പറയുന്നതാണ്) ഉണ്ടാക്കുന്നതിലേക്കു്, നമ്മുടെ ഗവർമ്മെൻറു ഋണരഞ്ജകസമിതികൾ സ്ഥാപിക്കാവുന്നതാകുന്നു.

(ബി) ഒരു സമിതിക്കു വിചാരണാധികാരം ഉണ്ടായിരിക്കേണ്ട പ്രദേശത്തിൻെറ പ്രാദേശികാതിർത്തികളെ നമ്മുടെ ഗവർമ്മെൻറു നിർവ്വചിക്കുന്നതാണ്.

(സി) ഏതെങ്കിലും സമിതിയുടെ പണസംബന്ധമായ അധികാരസീമ നമ്മുടെ ഗവർമ്മെൻറു നിശ്ചയിക്കുന്നതാണ്.

(ഡി) സമിതിയിൽ, നമ്മുടെ ഗവർമ്മെൻറിൻെറ സർവീസിൽ ഇരിക്കുന്ന ഒരു ഉദ്യോഗസ്ഥനോ ഒരു ഉദ്യോഗസ്ഥനായി നിയമിക്കപ്പെട്ടയാളൊ ആയ ഒരംഗം മാത്രം (ഇതിനുതാഴെ "രഞ്ജന ഉദ്യോഗസ്ഥൻ" എന്നു വിളിക്കപ്പെടുന്നാണ്) ഉണ്ടായിരിക്കേണ്ടതാണ്.

൨. നമ്മുടെ ഗവർമ്മെൻറു ഏതെങ്കിലും രഞ്ജനഉദ്യോഗസ്ഥൻെറ നിയമനം റദ്ദുചെയ്യുകയൊ ഏതെങ്കിലും സമിതിയെ പിരിച്ചുവിടുകയൊ ചെയ്യാവുന്നതാണ്.

൩. (എ) ഒരു സമിതിയുടെ സ്ഥാപനവും രഞ്ജനഉദ്യോഗസ്ഥൻെറ നിയമനവും നമ്മുടെ ഗവർമ്മെൻറു നമ്മുടെ ഗവർമ്മെൻറുഗസററിൽ

പരസ്യപ്പെടുത്തുന്നതാണ്. അപ്രകാരമുള്ള പരസ്യത്തിൽ നിശ്ചയിച്ചിട്ടുള്ള തീയതിമുതൽ സമിതി സ്ഥാപിച്ചതായും രഞ്ജനഉദ്യോഗസ്ഥനെ നിയമിച്ചതായും ഗണിക്കേണ്ടതാണ്.

(ബി) ഏതെങ്കിലും രഞ്ജനഉദ്യോഗസ്ഥന്റെ നിയമനം റദ്ദ്ചെയ്യുന്നതു നമ്മുടെ ഗവർമ്മെൻറു നമ്മുടെ ഗവണ്മെൻറുഗസററിൽ പരസ്യപ്പെടുത്തുന്നതാണ്.

(സി) നമ്മുടെ ഗവർമ്മെൻറ്, ഒരു സമിതിയെ പിരിച്ചുവിട്ടതായി നമ്മുടെ ഗവർമ്മെൻറുഗസററിൽ പരസ്യപ്പെടുത്തുന്നതാണ്. അപ്രകാരമുള്ള പരസ്യത്തിൽ നിശ്ചയിച്ചിട്ടുള്ള തീയതിമുതൽ ആ സമിതി ഇല്ലാതായിത്തീരുന്നതാണ്.

(ഡി) ഒരു സമിതി പിരിച്ചുവിടപ്പെടുകയൊ മററു പ്രകാരത്തിൽ ഇല്ലാതായിത്തീരുകയൊ ചെയ്യുമ്പോൾ, മുൻപിലത്തെ സമിതി ഏതു പ്രദേശത്തേക്ക് സ്ഥാപിക്കപ്പെട്ടൊ ആ പ്രദേശത്തേക്കു വേറൊരു സമിതി നമ്മുടെ ഗവർമ്മെൻറു എപ്പോഴെങ്കിലും സ്ഥാപിക്കാവുന്നതും പുതുതായി സ്ഥാപിച്ച സമിതി, ഇല്ലാതായിത്തീർന്ന സമിതിയുടെ ഔദ്യോഗികപിൻഗാമിയാണെന്നു പ്രഖ്യാപനം ചെയ്യാവുന്നതും, അപ്രകാരമുള്ള സമിതി ഈ റഗുലേഷൻ അനുസരിച്ചുള്ള എല്ലാ അധികാരങ്ങളും വിനിയോഗിക്കേണ്ടതും ആകുന്നു.

രഞ്ജിപ്പിനായുള്ള അപേക്ഷ.

൪. (എ) ഒരു അധമർണ്ണൻ സാധാരണയായി അയാൾ താമസിക്കുന്ന പ്രദേശത്തേക്കു സ്ഥാപിച്ചിട്ടുള്ള ഒരു സമിതിയോടൊ, അല്ലെങ്കിൽ ആ പ്രദേശത്തേക്കു സമിതി സ്ഥാപിച്ചിട്ടില്ലെങ്കിൽ അയാൾക്കു സ്ഥാവരവസ്തുവുള്ള ഏതെങ്കിലും പ്രദേശത്തേക്കു സ്ഥാപിച്ചിട്ടുള്ള സമിതിയോടൊ രഞ്ജിപ്പിനായി അപേക്ഷിക്കാവുന്നതും എന്നാൽ ഒന്നിലധികം സമിതികളോട് അയാൾ അപേക്ഷിക്കാൻ പാടില്ലാത്തതുമാകുന്നു.

൫. (എ)-ാംഉപവകുപ്പനുസരിച്ച് അധമർണ്ണൻ രഞ്ജിപ്പിനായി അപേക്ഷിച്ചിട്ടില്ലാത്തപക്ഷം അയാളുടെ ഉത്തമർണ്ണന്മാരിൽ ആരെങ്കിലും ആ ഉപവകുപ്പനുസരിച്ച് അധമർണ്ണൻ അപേക്ഷിക്കാമായിരുന്ന ഒരു സമിതിയോടു അപേക്ഷിക്കാവുന്നതാണ്.

(തുടരും)

# കൃഷിനഷ്ടവും പരിഹാരമാർഗ്ഗങ്ങളും.

(ശ്രീമാൻ ആർ. ഈശ്വരപിള്ള, കഴിത്തുറ.)

തിരുവിതാംകൂറിലെ ആവശ്യത്തിനുള്ള നെല്ലു മുഴുവൻ ഇവിടെ കിട്ടുന്നില്ലെന്നും, തന്നിമിത്തം വിദേശിയരെ ആശ്രയിക്കേണ്ടിവരുന്നു എന്നും, അതിൻെറ പരിഹാരത്തിനായി നെൽകൃഷിസ്ഥലങ്ങൾ വർദ്ധിപ്പിക്കുകയും, നെൽകൃഷിയെ പരിഷ്കരിച്ചു കൂടുതൽ വിളവുണ്ടാക്കുകയും ചെയ്യണമെന്നും പലരും പ്രസ്താവിച്ചുകേട്ടിട്ടുണ്ട്. എന്നാൽ ഇപ്പോൾ ഉള്ള നെൽകൃഷിസ്ഥലങ്ങളിൽനിന്നും സാമാന്യമായി കിട്ടാവുന്ന വിളവുതന്നേയും ശരിയായി കിട്ടുന്നില്ലെന്നുള്ളതു് ഏററവും ശോചനീയമായിട്ടുള്ളതാണ്. അതിനു കാരണം പലവിധത്തിലുള്ള കൃഷിനഷ്ടങ്ങളാണ്. കൃഷിനഷ്ടം (പ്രത്യേകിച്ചു് നെൽകൃഷിക്കു്) പലവിധത്തിൽ സംഭവിക്കുന്നുണ്ടു്. ജലദുർഭിക്ഷം, ജലാധിക്യം, കീടജന്തുക്കളുടെ ഉപദ്രവം, കാലാവസ്ഥയുടെ ഭേദങ്ങൾ മുതലായവയാണു് അവയിൽ പ്രധാനമായുള്ളവ. ഇവയിൽ ജലാധിക്യത്തെപ്പററിയാണ് ഈ ലേഖനത്തിൽ വിവരിക്കാൻ ഉദ്ദേശിച്ചിട്ടുള്ളതു്. ജലദുർഭിക്ഷം രാജ്യം ഒട്ടുക്കൊ, ഒരു സ്ഥലത്തുതന്നെ എല്ലാപേക്കുമൊ ഒന്നുപോലെ ഉണ്ടാകാൻ ഇടയില്ല. നേരെമറിച്ചു ജലാധിക്യം ചിലപ്പോൾ രാജ്യംഒട്ടുക്കു ഒരുപോലെ ബാധിച്ചേക്കും. ഒരു ദിക്കിൽതന്നെ ഒരേസമയം എല്ലാപേരേയും ബാധിക്കുന്നതായിട്ടും വരും. ജലാധിക്യത്താൽ കൃഷി നഷ്ടപ്പെടാതിരിക്കാൻ തത്സമയം തക്കതായ പരിഹാരംചെയ്യുന്നതിനു സാധിക്കുന്നതുമല്ല. ജലദുർഭിക്ഷമായിരുന്നാൽ മിക്കവാറും കൃഷിച്ചിലവുതന്നെ ഉണ്ടാകാൻ ഇടയില്ല. എന്നാൽ ജലാധിക്യം ജോലികൾ എല്ലാംതീർന്നുവിളവെട്ടപ്പുസമയത്തായാൽ അതുവരേയുള്ള ചിലവും, വിളവും നഷ്ടമായി തീരുന്നു. തിരുവിതാംകൂറിൽ വെള്ളപ്പൊക്കം പലവിധത്തിൽ ഉണ്ടാകുന്നുണ്ടു്. നദികളിലേയും, കായലുകളിലേയും പൊഴികൾ അടഞ്ഞു് ഉപ്പുവെള്ളം നിലങ്ങളിൽ കയറി നെൽകൃഷിക്കു ദോഷം ചെയ്യുന്നുണ്ടു്. തോട്ടപ്പള്ളിചിറ മുതലായവ ഇതിനു പരിഹാരമായി ചെയ്തിട്ടുള്ളവയാണ്. ഇത്തരം വേലകൾ ഇനിയും നടത്തേണ്ടതായി പല സ്ഥലങ്ങൾ ഉണ്ടു്. വർഷകാലത്തു ആറുകളിലും, തോടുകളിലും ജലം പെരുകി നിലങ്ങളിൽ പ്രവേശിച്ചും നെൽകൃഷിയെ നഷ്ടപ്പെടുത്തുന്നുണ്ടു്. ഇത്തരം വെള്ളപ്പൊക്കത്താൽ കൃഷിയെ സംബന്ധിച്ചടത്തോളം രണ്ടു പ്രധാന ദോഷങ്ങളാണു സംഭവിക്കുന്നതു്. ഒന്നു

തൽക്കാലത്തെ വിളവു നശിക്കുകയും, മറെറാന്നു ജലപ്രവാഹത്താലുള്ള മണ്ണുകൊണ്ടു നിലങ്ങളെ നികത്തി പിന്നീടു കൃഷിചെയ്വാൻ പാടില്ലാത്ത വിധത്തിൽ ആക്കിത്തീക്കുകയും ആകുന്നു. ഈ വിധം വരുന്ന കേടുകളിൽ ലഘുവായിട്ടുള്ളവയെ തീൎത്തു് അടുത്തതവണ കൃഷിചെയ്യുന്നുണ്ടു്. ചിലതു നാലും അഞ്ചും വർഷംവരെ കൃഷിക്കു സൌകൎയ്യമില്ലാതെ കിടക്കുന്നുണ്ടു്. ചില സ്ഥലങ്ങൾ പൂർവസ്ഥിതിയിൽ വരുത്താനുള്ള പ്രയാസംകൊണ്ടു തെങ്ങു, വാഴ, മരച്ചീനി മുതലായവ നട്ടുപിടിപ്പിക്കാനായിട്ടും ഉപയോഗപ്പെടുത്തുന്നുണ്ടു്. വളരെ ദൈർഘ്യമുള്ളതും, ചരിവോടുകൂടിയതുമായ ചില പാടങ്ങളിൽ മുകൾ അററംമുതൽ കീഴററംവരെ ഇടയ്ക്കിടയ്ക്കു കൃഷിക്കായുള്ള കുളങ്ങൾ ഉണ്ടായിരിക്കും. വെള്ളപ്പൊക്കത്താൽ മുകളററത്തെ കുളം ഉടച്ചാൽ അതിനെ തുടൎന്നു മററുകുളങ്ങളും ഉടച്ചു പാടം മുഴുവൻ ഉപയോഗശൂന്യമായി തീരുന്നുണ്ടു്.

തിരുവിതാംകൂറിലെ കൃഷിസ്ഥലങ്ങളെ സൂക്ഷ്മമായി പരിശോധിക്കുന്ന ഒരു കൃഷിവിദഗ്ദ്ധനു ആയിരമൊ, രണ്ടായിരമൊ വർഷങ്ങൾക്കുമുമ്പു് ആരൊ ഈ നിലങ്ങളെ വെട്ടിത്തെളിച്ചു എന്നും, അതിൻെറശേഷം അതു സംബന്ധമായി യാതൊരു വേലകളും ചെയ്തിട്ടില്ലെന്നും എളുപ്പത്തിൽ മനസ്സിലാകുന്നതാണു്. കുളങ്ങൾ, തോടുകൾ, നദികൾ എന്നിവകളുടെ കരകൾ തീരെ ബലഹീനങ്ങളും, സദാ അററകുററങ്ങളോടുകൂടിയിരിക്കുന്നവയും ആയിട്ടു കാണാം. കുന്നുകളുടെ അടിവാരങ്ങളിൽ വെള്ളം പോകുന്നതിനുള്ള വഴികൾ ഇല്ലാതെ നിലങ്ങളിൽ മണ്ണു് ഒലിച്ചിറങ്ങിക്കൊണ്ടിരിക്കുന്നതും കാണാം. വെള്ളം പായുന്നതിനു കുളങ്ങളിലും മററും ഉള്ള ഓവുകൾ ചിലപ്പോൾ ഉപയോഗശൂന്യങ്ങളായും, ചിലപ്പോൾ അററകുററപ്പെട്ടവയായും കാണാവുന്നതാണു്. സാമാന്യവർഷങ്ങളിൽപോലും തോടുകളുടേയും മററും കരകൾ പൊട്ടി മുൻപ്രസ്താവിച്ചവിധം കേടുകൾ സംഭവിക്കുന്നുണ്ടു്. ഇതു സംബന്ധമായ വേലകൾ വസ്തു ഉടമസ്ഥന്മാർ എല്ലാപേരുംകൂടി ചെയ്യേണ്ടിവരുന്നതിനാലാണു മേൽവിവരിച്ച ന്യൂനതകൾക്കിടവരുന്നതു്. ഇത്തരം കാൎയ്യങ്ങൾ നോക്കുന്നതിനു സ്ഥിരമായ ഏൎപ്പാടുകൾ ഒന്നുംതന്നെയില്ല. വളരെക്കാലത്തെ നഷ്ടങ്ങൾ അനുഭവിച്ചശേഷം ഗവമ്മേൻറിൽനിന്നും ചില സഹായങ്ങൾ ചെയ്തുകൊടുക്കുന്നുണ്ടു്. ഒരു തോട്ടിൽനിന്നും ഒരു നിലത്തിലേക്കു ഒരു നിസ്സാരമായ ഒഴുക്കുണ്ടായാൽ ഒരു കൂലിക്കാരൻെറ ഒന്നോ രണ്ടോ മണിക്കൂർനേരത്തെ വേലകൊണ്ടു അതു പരിഹരിക്കപ്പെട്ടു

ന്നതാണ്. ആദ്യകാലത്തു അതു ചെയ്യുന്നില്ല. ഒരു വ്യക്തിക്കുണ്ടാകുന്ന ആദ്യത്തെ ദോഷത്തെ മററുള്ളവർ കണ്ടിരുന്നാലും ഗൌനിക്കാൻ ഇടയില്ല. ഉടമസ്ഥൻ അറിയാൻ ഇടവരാതിരിക്കും. ഈ പ്രവാഹം ക്രമേണ വദ്ധിച്ചു മററനേകംകൂടി ഉപദ്രവം ഉണ്ടാക്കുകയും, ഒടുവിൽ ക്ഷിപ്രസാദ്ധ്യമല്ലാതായി തീരുകയും ചെയ്യുന്നു. ഇത്തരത്തിൽ ആണ്ടുതോറും അനേകം ഏക്കർഭൂമി നെൽകൃഷിക്കു നഷ്ടപ്പെടുകയും, വളരെ വിലപിടിക്കുന്ന നെൽ വിളവു നശിക്കുകയും ചെയ്യുന്നു. ചില ദിക്കുകളിലെ ഭൂപ്രകൃതിനിമിത്തം കൃഷിനഷ്ടംമാത്രം ഉണ്ടാകയും ചെയ്യുന്നുണ്ട്. നാഞ്ചിനാട്ടുപ്രദേശങ്ങൾ മിക്കവാറും സമഭൂമിയായതുകൊണ്ടും, വളരെ വിസ്താരത്തിൽ ഉള്ള പാടങ്ങളോടുകൂടിയിരിക്കുന്നതിനാലും, വലിയ നദികൾ ഇല്ലാത്തതിനാലും അവിടെ ഇത്തരം ശല്യങ്ങൾ കുറവാണ്. ചിറയിൻകീഴ്, നെടുമങ്ങാട്, നെയ്യാററിങ്കരയുടെ വടക്കുഭാഗങ്ങൾ, വിളവങ്കോട് മുതലായ സ്ഥലങ്ങളെ മേൽ വിവരിച്ച ദോഷങ്ങൾക്കു ഉദാഹരണങ്ങളായി പറയാവുന്നതാണ്.

കൃഷിസ്ഥലങ്ങളിൽ കാണുന്ന അററകുററങ്ങളെ വർഷാരംഭത്തിനുമുൻ പുതിക്കാനുള്ള ഏപ്പാടുകൾ ചെയ്യണം. വർഷകാലത്തുണ്ടാകുന്നയാദൃച്ഛികസംഭവങ്ങളെ ഉടനുടൻ പരിഹരിക്കാനുള്ള കരുതലുകൾമുൻകൂട്ടി ചെയ്യണം. ഈ രണ്ടു വകുപ്പിലും അതിക്രമിച്ചുണ്ടാകുന്ന കേടുകളെ അടുത്ത കൃഷി തുടങ്ങുന്നതിനുമുമ്പ തീർക്കുന്നതിനുള്ള ഏപ്പാടുകളും ഉണ്ടായിരിക്കണം. ഓരോ പ്രദേശങ്ങളിലും ജലപ്രവാഹത്തെ നിയന്ത്രിക്കുന്നതിനുള്ള പ്ലാൻ തയാറാക്കി അതനുസരിച്ചു വേലകൾ നടത്തുകയും അതിനു വിപരീതമായി വരാവുന്ന സംഭവങ്ങളെ തടയുകയും ചെയ്യണം. ഇതിലേക്കു ഓരോ പ്രദേശങ്ങളുടേയും സ്ഥിതിക്കു തക്കവണ്ണമുള്ള മരാമത്തുവകുപ്പുകൾ അവിടവിടെ ഉണ്ടായിരിക്കണം.

ഇപ്പോൾ കൃഷിക്കാക്കു വല്ലതും ആദായം കിട്ടുന്നെങ്കിൽ അതുകേവലം പ്രകൃതിയുടെ ഔദാര്യംകൊണ്ടുമാത്രമാണ്. ഈതിബാധകളെ വിധിയനുസരിച്ചു സഹിക്കുകയല്ലാതെ മനുഷ്യപ്രയത്നത്താൽ പരിഹാരംനേടുന്നതു അസാദ്ധ്യമെന്നാണു മിക്ക കൃഷിക്കാരുടേയും ധാരണ. ലോകത്തിലെ പല അതിശയകരമായ മരാമത്തുവേലകളെപ്പററി അറിവുള്ളവർ കൃഷിക്കാരിൽ വളരെ ചുരുക്കമാണ്. അഥവാ ഉണ്ടായിരുന്നാൽതന്നെയും കൃഷിക്കാരുടെ ഐകമത്യക്കുറവു് അത്തരത്തിലുള്ള വിജ്ഞാനങ്ങളെ നിഷ്ഫലമാക്കുന്നു,

ജലാധിക്യത്താലുള്ള ദോഷങ്ങൾക്കു ഒരു പരിഹാരമാർഗ്ഗത്തെക്കൂടി സൂചിപ്പിച്ചുകൊണ്ടു ഈ ലേഖനത്തെ അവസാനിപ്പിക്കാം. നദികളുടെ തീരങ്ങളിൽ തരിശായി ഇട്ടിരിക്കുന്ന പ്രദേശങ്ങൾ പലടത്തുംകാണാം. ഈ സ്ഥലങ്ങൾ നദികളിലെ വെള്ളം കയറുന്നതുകൊണ്ടു യാതൊരുകൃഷിക്കും സൌകര്യപ്പെടുന്നില്ല; അതിനെ തുടൎന്നു കുറേക്കൂടി ഉള്ളിൽ പൊക്കംകൂടിയ സ്ഥലങ്ങളിൽ നെല്ലുകൃഷി ചെയ്തുവരുന്നുണ്ടു്. ഈ രീതിയിൽ അനേകം നെൽപ്പാടങ്ങൾ പലടത്തും കാണാവുന്നതാണു്. നദികളിൽ സാമാന്യത്തിലധികം വെള്ളം പൊങ്ങുമ്പോൾ ഈ പാടങ്ങളിൽ കയറി വിളവുകളെ നശിപ്പിക്കുന്നു. മുൻ വിവരിച്ച തരിശുനിലങ്ങളിൽ നെൽകൃഷിചെയ്യുന്നതിനും, കൃഷിചെയ്യുന്ന നിലങ്ങളിൽ വെള്ളം കയറാതിരിക്കുന്നതിനും വേണ്ടകരുതലുകൾ ചെയ്യാവുന്നതാണു്. നദിതീരങ്ങളിലുള്ള ഇത്തരം സ്ഥലങ്ങൾ നദികളിൽനിന്നും അൽപം ഉള്ളിലോട്ടുതള്ളിനില്ക്കുകയും, മിക്കവാറും മൂന്നുവശങ്ങളും പൊക്കമുള്ളവയായിരിക്കയും ചെയ്യും. നദികളുടെതീരത്തുനിന്നും പൊക്കത്തിലുള്ള ഒരു മണൽത്തിട്ട(ബണ്ടു്) സ്ഥലത്തിന്റെ സ്ഥിതിപോലെ അൎദ്ധവൃത്താകൃതിയായിട്ടോ മറ്റോ (വളരെഘനത്തിൽ) ഉയൎന്ന ഭൂഭാഗങ്ങളുമായിഘടിപ്പിച്ചു മേൽനിന്നും വരുന്ന ജലത്തെ ബണ്ടിന്റെപുറത്തുള്ള തോടുകൾവഴി വിടുകയും ബണ്ടിനകത്തു നിറയുന്ന വെള്ളത്തെതുറന്നുവിടുന്നതിനു ചീപ്പുകൾ ചെയ്യുകയും ചെയ്യുക. ഇതുനിമിത്തം ആററിലെ വെള്ളം ബണ്ടിനകത്തു കടക്കാതിരിക്കുകയും ബണ്ടിനകത്തുമാത്രം പെയ്യുന്ന വെള്ളത്തെ ആററുവെള്ളം ശമിച്ചശേഷം ചീപ്പിൽകൂടി ആററിലേക്കു വിടുകയും ചെയ്യാം. ബണ്ടിനകത്തുനിന്നും ഉത്ഭവിക്കുന്ന വെള്ളം ബണ്ടിനകത്തുതാഴെ അൽപം സ്ഥലത്തെമാത്രമെ ബാധിക്കയുള്ളു. ഇത്തരത്തിൽ ഒരു വേല നെയ്യാററിൻകര താലൂക്കിൽ ചെങ്കൽപകുതിയിൽ വിളാത്താൻകാവ്എന്നു പറയുന്ന സ്ഥലത്തു് (നെയ്യാററിനടുത്തു) ഏകദേശം മുപ്പതുവൎഷത്തിനുമുൻപു ചെയ്തിട്ടുണ്ടു്. ബണ്ടിനുവേണ്ടി മണ്ണെടുക്കുന്നതിനാൽ കുറേ സ്ഥലം പുതിയ നിലങ്ങളായിട്ടു തീരുകയുംചെയ്യും. എന്നാൽ ചില സ്ഥലങ്ങളിൽ ഇത്തരം ബണ്ടുകൾ അധികദൈൎഘ്യംകൂടാതെ തീൎക്കാമെന്നുള്ളതും, ഉള്ളിൽ വളരെ വിസ്താരമുള്ള ഒരു പ്രദേശത്തിനു രക്ഷയെ ചെയ്യാവുന്നതുമാണു്.

# കുടിൽ വ്യവസായങ്ങൾ

ഈയിടെ തിരുവനന്തപുരം ഹിന്ദുമഹിളാമന്ദിരം സന്ദർശിച്ച മിസ്സിസ് സ്ക്രെൻ അവിടുത്തെ താമസക്കാരായ അനാഥബാലികകളാൽ ഉണ്ടാക്കപ്പെട്ട പല സാമാനങ്ങളും കണ്ടു് അത്യന്തം സന്തോഷിച്ചു് ആ മഹതി അവരുടെ വിലയേറിയ അഭിപ്രായങ്ങൾ അവിടുത്തെ സന്ദർശകഡയറിയിൽ രേഖപ്പെടുത്തിയിട്ടുള്ളതായി അറിയുന്നു. വനിതകൾക്കു ചെയ്യപ്പെടാവുന്ന പല കുടിൽവ്യവസായങ്ങളും തിരുവിതാംകൂറിൽ ഉണ്ടെന്നു മഹിളാമന്ദിരത്തിലെ അനാഥബാലികകളുടെ വ്യവസായോല്പന്നങ്ങൾ ബോദ്ധ്യമാക്കുന്നുണ്ടു്. നൂലുനൂൽക്കുക, പലതരം നൂലുകൾ വിലയ്ക്കുവാങ്ങി ഈ നാട്ടിലെ ആവശ്യവും ചിലവും അനുസരിച്ചുള്ള തുണിത്തരങ്ങൾ നെയ്യുക, മനോഹരങ്ങളായ വട്ടികൾ, പെട്ടികൾ, ചെല്ലങ്ങൾ മുതലായവ ഉണ്ടാക്കുക, തോർത്തുകൾ, മുണ്ടുകൾ, വിരിപ്പുകൾ മുതലായവ വളരെ ലാഭവിലയ്ക്കു കൊടുക്കത്തക്കവണ്ണം മഹിളാമന്ദിരനിവാസികൾ സുലഭമായി ഉണ്ടാക്കപ്പെടുന്നുണ്ടു്. ആസ്പത്രികളിലേയ്ക്കും മരുന്നുഷാപ്പുകളിലേയ്ക്കും ആവശ്യമുള്ള ചെറിയ ഡപ്പികൾ ഈ രാജ്യത്തു സുലഭമായി കിട്ടുന്ന പനയോലകൊണ്ടു വളരെ വൃത്തിയായി ഇവർ ഉണ്ടാക്കിവരുന്നു. വിവിധതരത്തിലുള്ള ടവ്വലുകളിലും, മനോഹരങ്ങളായ തലയണഉറകൾ മുതലായവകളിലും ഇവർ പ്രദർശിപ്പിച്ചിട്ടുള്ളതുന്നൽവൈദഗ്ദ്ധ്യം പ്രശംസനീയമാണു്. ഇവയ്ക്കുപുറമേ മഹിളാമന്ദിരവാസികൾ നമുക്കു് എന്നുംഉപയോഗപ്രദമായ രുചികരങ്ങളായ ഉപ്പിലിട്ട ഭക്ഷണസാധനങ്ങളും ചെയ്തുവരുന്നുണ്ടു്. സോപ്പുനിർമ്മാണവും അവരുടെ ഒരു പ്രധാന വ്യവസായമാണെന്നാണറിയുന്നതു്. ഇത്തരം വ്യവസായങ്ങൾക്കു് സ്ത്രീകൾ പുരുഷന്മാരെക്കാൾ സ്വാഭാവികമായി കൂടുതൽ പ്രാപ്തരാണെന്നുള്ളതിനു സംശയമില്ല. മഹിളാമന്ദിരം തിരുവിതാംകൂറിലെ ഒരു മാതൃകാസ്ഥാപനമാണു്. മന്ദിരത്തിലെ ഇപ്പോഴത്തെ സെക്രട്ടറി ശ്രീമതി തങ്കമ്മ മന്ദിരസേവനത്തിൽ ശുഷ്കാന്തിയുള്ളവരും അവരുടെ ഭരണം മിസ്സിസ് സ്ക്രെൻ രേഖപ്പെടുത്തിയെന്നറിയുന്നതുപോലെ പ്രശംസാർഹവുമാണെന്നുള്ളതിൽ ഞങ്ങൾ അത്യന്തം സന്തോഷിക്കുന്നു. നാഥരില്ലാത്ത ബാലികകളെ അവിടെ താമസിപ്പിച്ചു അലസമായവിധത്തിൽ അവരുടെ നിത്യവൃത്തിനടത്താതെ ഉത്തമ ആദർശങ്ങളോടുകൂടി അവരെ ജീവിക്കാൻ പഠിപ്പിക്കുന്നതു് എത്രയോ ആശ്വാസപ്രദമാണു്. ഇതുപോലെ ഈ

രാജ്യത്തു് പല സ്ഥാപനങ്ങളും ഉള്ളതായി ഞങ്ങൾക്കറിയാം. മാർത്താണ്ഡം വൈ. എം. സി. ഏ.ക്കാർ ഉപയോഗപ്രദമായ പല വ്യവസായങ്ങളും ചെയ്തു വരുന്നുണ്ടു്. കോഴിവളർത്തൽ, തേനീച്ചവളർത്തൽ മുതലായവ ആദായകരങ്ങളായ പ്രസ്ഥാനങ്ങളാണെന്നു് അവർ അനുഭവസിദ്ധമാക്കിത്തീർത്തിരിക്കുന്നു. നമ്മുടെ രാജ്യത്തു് കോഴിവളർത്തൽ ആദായകരമാക്കിത്തീർക്കുവാൻ സകലരും പ്രത്യേകം ശ്രദ്ധിക്കേണ്ടതാണു്. കഴിഞ്ഞലക്കം മാസികയിൽ ഇവിടെ മുട്ടവ്യവസായത്തിനു കൊട്ടാരക്കരയിൽ ഒരുതരം പുതിയ മിഷീൻ സ്ഥാപിച്ചു മുട്ടകൾ തരംതിരിഞ്ഞെടുത്തു തുടങ്ങുന്നതായി പ്രസ്താവിച്ചിരുന്നുവല്ലോ. ഈ നൂതനപ്രസ്ഥാനം ഇവിടുത്തെ മുട്ടവ്യവസായത്തിനു് അഭിവൃദ്ധിയുണ്ടാക്കുമെന്നുള്ളതിൽ പക്ഷാന്തരമില്ല. ഇതുപോലെതന്നെ വളരെ പ്രാധാന്യമുള്ളതും ഇന്നാട്ടിൽ ക്ലേശംകൂടാതെ സാധിക്കാവുന്നതുമായ ഒരു വ്യവസായമാണു് ക്ഷീരവ്യവസായം. തിരുവിതാംകൂറിലെ കർഷകർക്കു് ഏററവും പററിയ ഒരു വ്യവസായമാണു് ക്ഷീരവ്യവസായം. പശുക്കളെ വളർത്തൽ കർഷകർക്കു് ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരു തൊഴിലാണു്. ഇവിടുത്തെ കൃഷികൾക്കു് ചാണകംപോലെ ഉത്തമമായ വളം മറെറാന്നുംതന്നെ ഇല്ല. മനുഷ്യനു പാൽ ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരു ഭക്ഷണവും ആയിത്തീർന്നിട്ടുണ്ടു്. എന്നാൽ പരിശുദ്ധമായ പാൽ എത്രപേർക്കു് ലഭിച്ചുവരുന്നുവെന്നു് ആരെങ്കിലും ചോദിച്ചാൽ ശരിയായ ഉത്തരം പറയാൻ നിവൃത്തിയില്ല. പശുവിൻപാൽ എന്ന ധാരണയിൽ എല്ലാവരും ഉപയോഗിക്കുന്നുണ്ടു്. പട്ടണങ്ങളിലെ പാലിന്റെ വില വളരെ അമിതവുമാണു്. ഓരോ വീട്ടുടമസ്ഥനും അവന്റെ ആവശ്യത്തിനുതകത്തക്കവണ്ണം ഓരോ കറവപ്പശുക്കൾ ഉണ്ടായിരിക്കണമെന്ന നിർബ്ബന്ധംതോന്നിയാൽ പാലിന്റെ പേരിൽ നാം വ്യയംചെയ്യുന്ന ഒരു വലിയസംഖ്യ നമുക്കു നഷ്ടപ്പെടുത്താതെ കഴിക്കാവുന്നതും നമ്മുടെ ആരോഗ്യത്തെ ശരിയായവിധം പരിപാലിക്കാവുന്നതുമാകുന്നു. തിരുവനന്തപുരം പട്ടണത്തിന്റെ പരിസരങ്ങളിലുള്ള പല ഭാഗങ്ങളും പശുക്കളെ വളർത്തുന്നതിനും ക്ഷീരവ്യവസായം ചെയ്യുന്നതിനും യോജിച്ചവയാണു്. ഇവിടുത്തെ ഗവർമ്മെൻറു പശുത്തോട്ടത്തിൽനിന്നും ലഭിക്കുന്ന പാലുകൊണ്ടു് ഒരു വലിയതുക ഗവർമ്മെൻറിനു് ആദായം ലഭിച്ചുവരുന്നതായി അറിയാം. ഇവിടുത്തെ ജനറലാസ്പത്രിയിലേയ്ക്കുതന്നെ ദിവസം അമ്പതുരൂപാ വിലയ്ക്കുള്ള പാലു് ആവശ്യമുള്ളതായിട്ടാണറിയുന്നതു്. അപ്പോൾ മൊത്തത്തിൽ തിരുവനന്തപുരം പട്ടണത്തിൽ എത്രരൂപയ്ക്കു പാൽ നിത്യം ചിലവുണ്ടെന്നു് ഒന്നാലോചിക്കാവുന്ന

താണ്. ഇവിടെ ചെലവാകുന്ന ഇത്രയും പാലും പരിശുദ്ധമായിട്ടുള്ളതാണോ എന്നു സംശയിക്കേണ്ട ആവശ്യമേ ഇല്ല. അതിനുതക്കവണ്ണമുള്ള പശുവളത്തൽ ഇവിടെ ഇല്ലെന്നു സൂക്ഷ്മമായി അറിയാം. തിരുമലക്ഷീര വ്യവസായമഹിളാപരസ്പരസഹായസംഘം എന്നൊന്ന് ആരംഭിച്ച് പാൽ, വെണ്ണ മുതലായ വില്പനകൾ നടത്തിവരുന്നതായും, ഹിന്ദുവനിതാസംഘക്കാരുടെ സെയിൽസ്ഡിപ്പോയിൽ പശുവിൻനെയ്യ് വിററുവരുന്നതായും അറിയുന്നതിൽ ഞങ്ങൾ സന്തോഷിക്കുന്നു. ഇത്തരം വ്യവസായങ്ങളിൽ രാജ്യവാസികൾ ആകമാനം കൂടുതൽ ശ്രദ്ധിച്ചെങ്കിൽ മാത്രമേ നമ്മുടെ സാമ്പത്തികദുരിതം അവസാനിക്കുകയുള്ളൂ.

---

## പത്രാധിപക്കുറിപ്പുകൾ

---

### രോഗനിവാരണത്തിന്.

തിരുവിതാംകൂറിൽ ഓണാട്ടുകര പ്രദേശങ്ങളിലും മററുമുള്ള കേരകൃഷിക്കർ നേരിട്ടിരിക്കുന്ന ഒരു വലിയ ആപത്ത് കേരവൃക്ഷങ്ങൾക്ക് ഒരുതരം പുതിയ രോഗം പിടിപെടുകയാൽ വൃക്ഷങ്ങൾ നശിച്ചുതുടങ്ങിയിരിക്കുന്നതിൽ നിന്നുമാണല്ലോ. തെങ്ങിൻെറ ഓലമടലുകളിൽ ഒരുമാതിരി പുഴുക്കൾ ശല്യംചെയ്യുംമാതിരി മൊരടിച്ചുപോവുകയും നല്ല വൃക്ഷങ്ങളുടെ പോലും മണ്ടകൾ ശുഷ്കിച്ചു കാഫലം ഇല്ലാതായിത്തീരുകയുമാണുണ്ടായിട്ടുള്ളത്.

"cerial Rusts" ഗവേഷണത്തിൽ ഡാക്ടർ കെ. സി. മേത്തയുടെ കിഴിൽ ജോലിനോക്കിവരുന്ന ഡാക്ടർ കെ. പി. വി. മേനവൻ B. Sc Ph D., (ലണ്ടൻ) അവർകളെ ഇൻഡ്യാഗവർമ്മെൻറിൻെറ കാർഷികപര്യവേക്ഷണസമിതിയിൽനിന്നും തെക്കേ ഇൻഡ്യയിലെ കേരവൃക്ഷരോഗനിദാനശാസ്ത്രവിദഗ്ദ്ധനായി പരീക്ഷണാർത്ഥം ഒരുവർഷക്കാലത്തേയ്ക്കു നിയമിച്ചിരിക്കുന്നതായി അറിയുന്നു. ഇവിടെ തെങ്ങിൻവൃക്ഷങ്ങൾക്കു രോഗം ബാധിച്ചിട്ടുള്ള പ്രദേശങ്ങളെപ്പററിയും മററുകൂടുതൽ ആവശ്യം വേണ്ടസംഗതികളും കൃഷിഡയറക്ടർ അവർകളുടെ ശ്രദ്ധയിൽപ്പെടുത്തുവാൻ തദ്ദേശവാസികൾ ശ്രദ്ധിക്കേണ്ടതാണ്. കൃഷിഡയറക്ടർ അവർകളും ഇക്കാര്യ

ത്തിൽ വേണ്ട അന്വേഷണങ്ങാം നടത്തി ആവശ്യമെന്നുതോന്നിയാൽ ഇവിടുത്തെ തെങ്ങിൻവൃക്ഷങ്ങാംക്കു ബാധിച്ചിട്ടുള്ള രോഗത്തിൻെറ നിദാനം കണ്ടുപിടിക്കുവാൻ ശാസ്ത്രവിദഗ്ദ്ധനായി തെക്കേഇൻഡ്യയിലേയ്ക്കു നിയമിതനായിരിക്കുന്ന ഡാക്ടർ കെ. പി. വി. മേനവനെ ഇവിടേയ്ക്കു ക്ഷണിച്ചുവരുത്താവുന്നതും അങ്ങിനെ വേണ്ട പരിശോധനകാം നടത്തി പരിഹാരമാർഗ്ഗം കണ്ടുപിടിക്കാവുന്നതുമാണു്.

കഴിഞ്ഞ കുറേവർഷങ്ങളായി ക്ഷീണിച്ചിരുന്ന നാളികേരത്തിൻെറ വിലയ്ക്കു പ്രോത്സാഹജനകമായ ഉയർച്ച ഉണ്ടായിട്ടുള്ളതുകൊണ്ടു കർഷകർ ഉദാസീനരായി ഉപേക്ഷിച്ചിരുന്ന തെങ്ങിൻതോപ്പുകാം സംരക്ഷിക്കുവാൻ ഇനിയെങ്കിലും പ്രയത്നിക്കുവാൻ മുതിരാവുന്നതു സ്വാഭാവികമാണല്ലോ. ഈ അവസരത്തിൽ വൃക്ഷങ്ങാംക്കു ബാധിച്ചിട്ടുള്ള രോഗം പടൎന്നുപിടിക്കാതിരിക്കുവാനും ഉണ്ടായിട്ടുള്ള രോഗം ശമിപ്പിക്കുവാനും വൃക്ഷഉടമസ്ഥരും കൃഷിഡയറക്ടർ അവർകളുംബദ്ധശ്രദ്ധരാകണമെന്നുമാത്രമാണു ഞങ്ങാംക്കു പറവാനുള്ളതു്.

* * * * *

പുതിയ കൃഷിവ്യവസായം.

ഈ അടുത്തകാലത്തു തിരുവിതാംകൂറിൽ ഉണ്ടായിട്ടുള്ള ഒരു പുതിയ വ്യവസായമാണു് പറങ്കിഅണ്ടി വ്യവസായം. വ്യവസായതല്പരനായ മി: പി. വി. സ്വാമിനാഥനാണു് തിരുവിതാംകൂറിൽ പറങ്കിഅണ്ടിവ്യവസായത്തിനു് ഒരു നവജീവൻ കൊടുക്കത്തക്കവണ്ണം കൊല്ലംപട്ടണത്തിൽ ആദ്യമായി ഈ പ്രസ്ഥാനം ആരംഭിച്ചതെന്നുള്ളതു് നമുക്കു വിസ്മരിക്കത്തക്കതല്ല. ഈ പ്രസ്ഥാനംകൊല്ലത്തുആരംഭിക്കുന്നതിനുമുമ്പുവരെ ഇവിടെആരും പറങ്കിമാവിനേപ്പററിയോ പറങ്കിയണ്ടിയേപ്പററിയോ തീരെ ഗണ്യമാക്കിയിരുന്നില്ല. അണ്ടികളിയിൽ കാലംകളഞ്ഞിരുന്ന കന്നുകാലിമേയ്ക്കുന്ന ബാലന്മാൎക്കു മാത്രമായിരുന്നു ഇതിനുമുമ്പു പറങ്കിമാവുകളോടും പറങ്കി അണ്ടിയോടും അടുത്ത ബന്ധമുണ്ടായിരുന്നതെന്നുള്ളതു് ഏവൎക്കും ബോദ്ധ്യമാണു്. എന്നാൽഇപ്പോഴത്തെ അവസ്ഥയെന്താണു്? ഇതരകൃഷികളേക്കാാംപറങ്കിമാവുകൃഷിവളരെ പ്രയാസരഹിതവും ആദായകരവുമായി തീൎന്നിട്ടുണ്ടെന്നുള്ളതിനുസംശയമില്ല. ഈ കൃഷിക്കു് ഈ രാജ്യത്തിൻെറ പ്രകൃതിതന്നെ വളരെ അനുകൂലിച്ചിട്ടുള്ളതാണു്. നെല്,തെങ്ങു് മുതലായകൃഷികളോടു്ഇവിടുത്തെ പ്രകൃതിയും മററു വൈഷമ്യങ്ങളും അടിക്കടി മല്ലിടുന്നുണ്ടു്. എന്നാൽ പറങ്കിമാവുകൃഷിയിൽ വലിയനഷ്ടം നേരിടത്തക്കവണ്ണം യാതൊന്നുമുണ്ടാവാനി

ല്ലെന്നാണറിയുന്നതു്. മററുകൃഷികൾക്കു ഉപയോഗയോഗ്യമല്ലാത്ത അനേകായിരം ഏക്കർ സ്ഥലങ്ങളിൽ ഇന്നു പറങ്കിമാവുകൃഷി ആരംഭിച്ചിട്ടുണ്ടു്- പറങ്കിഅണ്ടിവ്യവസായത്തിൽ ഇന്നാട്ടുകാർ കൂടുതൽ ശ്രദ്ധിച്ചു് അതിന്റെ ഉപയോഗങ്ങൾ വർദ്ധിപ്പിച്ചാൽ ഇപ്പോൾ ഉള്ള വിലയ്ക്കു് കുറവുവരുത്താതിരിക്കാവുന്നതുമാണു്. ഈ നാട്ടിലെ പറങ്കിയണ്ടികൾകൊണ്ടു് കാര്യമായ വ്യവസായം ഇപ്പോൾ നടത്തുന്നതിനു സാദ്ധ്യമല്ലാഴികയാൽ കൊല്ലംപട്ടണത്തിലുള്ള വ്യവസായശാലക്കാർ മാസാമാസം ഒട്ടുവളരെ വിലയ്ക്കുള്ള പറങ്കി അണ്ടികൾ ഇപ്പോൾ ആഫ്റിക്കയിൽനിന്നും വരുത്തിവരികയാണു്. ഈ കുറവു അധികകാലതാമസമെന്യെ ഇവിടത്തെ പുതുവൽ വസ്തു ഉടമസ്ഥർ പരിഹരിക്കുമെന്നു നമുക്കു ന്യായമായി ആശിക്കത്തക്ക പല ലക്ഷ്യങ്ങളും കണ്ടുവരുന്നതു് ആശ്വാസപ്രദമാണു്.

---

# അഭിപ്രായം.

---

കൃഷിവ്യവസായമാസികയുടെ പ്രവർത്തനം തിരുവനന്തപുരം ശ്രീരാമവിലാസം പ്രസ്സ് ഏറെറടുത്തതിനുശേഷം പുറപ്പെടുവിച്ച ധനുലക്കം മാസിക ഞങ്ങൾക്കയച്ചുതന്നതു സന്തോഷപൂർവ്വം കയ്പററിയിരിക്കുന്നു. ഇതുവരെ ഇടയ്ക്കും മുറയ്ക്കും മുടക്കിയും ചിലപ്പോൾ ഒററച്ചക്രം പഞ്ചാംഗത്തിന്റെ കെട്ടിലും മട്ടിലും നിരുപയോഗകരമാംവണ്ണം പുറപ്പെടുവിച്ചും വന്നിരുന്ന ഈ മാസികയുടെ ഇപ്പോഴത്തെ പ്രസിദ്ധീകരണത്തിൽ പ്രവർത്തകർ വേണ്ട പരിഷ്കാരങ്ങൾ വരുത്തിയിട്ടുണ്ടെന്നുതന്നെയുമല്ലാ, കൂടുതൽ നന്നാക്കുവാൻ ഉദ്ദേശിക്കുന്നതായും അവരുടെ പ്രസ്താവനയിൽ രേഖപ്പെടുത്തിയിട്ടുള്ളതിൽ സന്തോഷിക്കുന്നു. പുതുതായി ഇപ്പോൾ ടൈററിൽപേജിൽ കൊടുത്തിട്ടുള്ള ബ്ളാക്കു് കൃഷിവ്യവസായ മാസികയ്ക്കു് ഏററവും യോജിച്ചതുതന്നെയെന്നുള്ളതിനു സംശയമില്ല. കേരവൃക്ഷങ്ങൾ, നെൽകൃഷിക്കുള്ളകർഷകന്റെ ഉഴവു്, കിള, ആററിലെ ഫിഷിംഗ്, ഉൽപന്നങ്ങൾ ജലമാർഗ്ഗേണ കയററുമതി ചെയ്യുന്നതു്, തൊണ്ടുതല്ലുക, കയറു പിരിക്കുക മുതലായ കർഷകവ്യവസായങ്ങൾ, ഫാക്ടറികൾ മുതലായ പലവിധമുള്ള കൃഷിമത്സ്യവ്യവസായ പ്രസ്ഥാനങ്ങളും ഈ വഞ്ചിരാജ്യത്തിൽ ചെയ്യാവുന്നവ മുഖചിത്രംമൂലം ചൂണ്ടിക്കാണിച്ചിട്ടുള്ളതു അത്യന്തം അർത്ഥവത്തായിട്ടുണ്ടു്. സചിവോത്തമൻ, എൾസ്റ്റിൻപ്രഭു, മെസ്സേഴ്സ് ഏ. ഗോപാല

മേനവൻ, റബ്ബർ എക്സ്പർട്ട് കെ. ജി. ഉണ്ണിത്താൻ, എൻ. കെ കൃഷ്ണപിള്ള, ഫിഷറിസൂപ്രണ്ടു് നാരായണൻനായർ മുതലായവരുടെ കാര്യ്യ ഗൗരവമേറിയ പ്രബന്ധങ്ങൾ, പത്രാധിപക്കുറിപ്പുകൾ തുടങ്ങിയ സകലതും മാസികയുടെ മാററുകൂട്ടത്തക്കവകൾ തന്നെയാണ്. മുമ്പിലത്തെ പ്രവത്തക ന്മാരായ ഇൻസ്റ്റിററ്യൂട്ടുകാർ മാസികയുടെ പ്രസിദ്ധീകരണത്തിൽ വളരെ മുടക്കം വരുത്തുകയാലാണ് അതിൽനിന്നുമെടുത്തു് ഇപ്പോൾ ഗവമ്മെണ്ടു് ഈ ഭേദഗതിവരുത്തിയിട്ടുള്ളതെന്നും ഇപ്പോഴത്തെ പ്രവത്തകർ ഒരു വ്യക്തി യാണെന്ന പ്രമേയം സഹകരണസമ്മേളനത്തിൽ പാസ്സാക്കുവാൻ ബദ്ധ പ്പെട്ട ഇൻസ്റ്റിററ്യൂട്ടു സെക്രട്ടറിയുടെ സാഹസം അസ്ഥാനത്തിലാണെന്നുമേ ഞങ്ങൾക്കു പറയുവാനുള്ളു. മാസിക ഇതുവരെ നടത്തിവന്നതു് വ്യക്തിക ളാണെന്നും ഇപ്പോൾ ഏറെറടുത്തിട്ടുള്ളതു് കേരളത്തിലെ ഏററവും മികച്ച ഒരു പ്രസിദ്ധീകരണശാലക്കാരാണെന്നുമുള്ള വാസ്തവം സെക്രട്ടറി ഒരു പ്രമേയം പാസ്സാക്കിയതുകൊണ്ടു മറയ്ക്കാവുന്നതല്ല.

പുതിയ പ്രവത്തകരുടെ കാര്യ്യക്ഷമതകൊണ്ടു തിരുവിതാംകൂർ കൃഷി വ്യവസായമാസികയ്ക്കു ഒരു ശോഭനമായ ഭാവിയുണ്ടായിട്ടുള്ളതിൽ ഞങ്ങൾ ആത്മാത്ഥമായി സന്തോഷിക്കുന്നു. (ചിത്രദേശം)

---

## റബ്ബറിൻെറ വില.

---

1935—36-ൽ ഇന്ത്യയിൽ റബ്ബറിൻെറ ഉൽപാദനത്തിലും റബ്ബർ കയററുമതിയിലും വളരെ വദ്ധനവുണ്ടായിട്ടുള്ളതായി കമേഷ്സ്യൽ ഇൻറ ലിജൻസ് വകുപ്പുകാരുടെ സ്ഥിതിവിവരക്കണക്കിൽ പ്രസ്താവിച്ചു കാണു ന്നു. പ്രസ്താവിതവർഷത്തിൽ ഉണ്ടായിരുന്ന റബ്ബർകൃഷിയിൽ 90 ശതമാ നവും ബർമ്മായിലും തിരുവിതാംകൂറിലുമായിട്ടായിരുന്നു. റിപ്പോർട്ടുവർഷ ത്തിൽ 228841 ഏക്കർസ്ഥലത്തു റബ്ബറുണ്ടായിരുന്നതിൽ 187151 ഏക്ക റിൽ മാത്രമേ ററാപ്പിംഗുനടന്നൊള്ളു. ഇതിൽ 47 ശതമാനവും ബർമ്മായി ലും 42 ശതമാനം തിരുവിതാംകൂറിലും 5 ശതമാനം മദ്രാസിലും 4 ശതമാ നം കൊച്ചിയിലും 2 ശതമാനം കൂർഗിലും മൈസൂറിലുമായിട്ടാണ് സ്ഥി തിചെയ്തിരുന്നതു്. 1935, 36-ൽ ആകെ 4 കോടി 85 ലക്ഷത്തി 45045 റാത്തൽ റബ്ബർ ഉണ്ടായി. ബർമ്മായിൽ ഒരേക്കറിൽനിന്നും 283

റാത്തൽ റബ്ബറും കൊച്ചിയിൽ 275 റാത്തലും മദ്രാസിൽ 243 റാത്തലും തിരുവിതാംകൂറിൽ 242 റാത്തലും കൂർഗിൽ 199 റാത്തലും വീതം ശരാശരി ലഭിച്ചു. 1935—36-ൽ കടൽമാർഗ്ഗം ഇന്ത്യയിൽനിന്നും 3 കോടി 4 ലക്ഷത്തിൽപരം റാത്തൽ റബ്ബർ വിദേശങ്ങളിലേക്കു കയററിഅയച്ചു. 1934—35-ലെ കയററുമതിയാകട്ടെ 2 കോടി 50 ലക്ഷത്തിൽപരം റാത്തൽ മാത്രമായിരുന്നു.

---

## കടലാസുവ്യവസായം.

---

ഇന്ത്യയിലെ നാട്ടുരാജ്യങ്ങളിൽ വ്യാവസായികമായി മുന്നണിയിൽ സ്ഥിതിചെയ്യുന്ന മൈസൂറിൽ ഗവർമ്മെൻറു ഏതുതസംബന്ധമായി അംഗീകരിച്ചിരിക്കുന്ന നയം കൊച്ചി തിരുവിതാംകൂർ ഗവർമ്മെൻറുകൾക്കു മാതൃകാതപം വഹിക്കേണ്ടതാകുന്നു. ആരംഭഘട്ടത്തിൽ വ്യവസായോദ്യമങ്ങൾ നിമിത്തം ഗണ്യങ്ങളായ പല നഷ്ടങ്ങളും ആ ഗവർമ്മെൻറു സഹിക്കേണ്ടിവന്നിട്ടുണ്ടു്. എന്നാൽ വ്യവസായവിശ്വാസം പരിപൂർണ്ണമായുള്ള ആ ഗവർമ്മെൻറു്, അതിൽനിന്നും പിറകോട്ടുമാറാതെ അനുഭവങ്ങളെ ആസ്പദമാക്കി വേണ്ട പാഠങ്ങൾ പഠിക്കുകയും വിവേകപൂർവമായ നയംമൂലം പ്രസ്തുത പദ്ധതിയിൽ സാരതരമായി പുരോഗമിക്കുകയും ചെയ്തു.

മൈസൂർ ഗവർമ്മെൻറു സ്വന്തമായിത്തന്നെ ഇന്നു പല വലിയ വ്യവസായങ്ങൾ നടത്തുകയും അവയിൽനിന്നും ഗണ്യമായ ആദായം എടുക്കുകയുംചെയ്യുന്നുണ്ടു്. ആ ഗവർമ്മെൻറിൻെറ ധനാഗമമാർഗ്ഗങ്ങളിൽ പ്രധാനമായതൊന്നു വ്യവസായമാണെന്നു നമ്മുടെഗവർമ്മെൻറുകൾ ശരിക്കു മനസ്സിലാക്കേണ്ടിയിരിക്കുന്നു. ഗവർമ്മെണ്ടു അവിടെ വ്യവസായങ്ങൾ നടത്തുന്നതു് ജനങ്ങളോടു മത്സരിക്കാനല്ല; അവക്കു ദൃഷ്ടാന്തം കാണിച്ചുകൊടുക്കാനാണു്. വ്യവസായശാലകൾ ഏർപ്പെടുത്തി നല്ല നിലയിൽ നടത്തുകയും അവയെപ്പററി ജനതാമദ്ധ്യത്തിൽ വിശ്വാസം ജനിക്കുമ്പോൾ എല്ലാവക്കും ഓഹരിചേരാവുന്നവിധം കമ്പനികൾക്കു വിട്ടുകൊടുക്കുകയും ചെയ്യുന്നു. ഈ ബുദ്ധിപൂർവമായ നയംനിമിത്തം വ്യവസായത്തിനു അവിടെ പ്രചുരമായ പ്രചാരവും അഭിവൃദ്ധിയും സിദ്ധിച്ചുകൊണ്ടിരിക്കുന്നു. ജനങ്ങളുടെ സ്ഥിതിക്കു നടത്താൻ വളരെ പ്രയാസമുള്ള വലിയ വ്യവസായങ്ങൾ ഗവർമ്മെൻറുതന്നെ

പ്രശസ്തമായി നിർവ്വഹിച്ചു മുതലെടുപ്പു വർദ്ധിപ്പിക്കയും അങ്ങനെ നികുതിദാതാക്കളുടെ ഭാരം ലഘൂകരിക്കയും ചെയ്യുന്നു. നമ്മുടെ ഗവർമ്മെണ്ടുകൾ മൈസൂറിനെ അനുകരിക്കുന്നപക്ഷം വ്യാവസായികമായി ഈ സംസ്ഥാനങ്ങളിൽ ആശാസ്യമായ അഭിവൃദ്ധി സിദ്ധിക്കയും ജനങ്ങളുടെ സാമ്പത്തികസ്ഥിതി ഉയരുകയും ചെയ്യുമെന്നു തീർച്ചതന്നെ. തിരുവിതാംകൂറിൽ പുനലൂരുള്ള പേപ്പർമിൽ കുറെക്കൂടെ നല്ല നിലയിൽ നടത്താനും ആലുവായിൽ നവീനമായി ഒന്നു സ്ഥാപിക്കുവാനും ആലോചനകൾ നടക്കുന്നുണ്ട്. എന്നാൽ ഇവകൊണ്ടു തിരുവിതാംകൂറിലെ ആവശ്യംതന്നെയും സാധിക്കുമെന്നു പ്രതീക്ഷിക്കാവുന്നതല്ല. സംസ്ഥാനത്തേക്കാവശ്യമുള്ള കടലാസിൽ തൊണ്ണൂറ്റൊമ്പതര ശതമാനവും ഇപ്പോൾ വിദേശങ്ങളിൽനിന്നു ഇറക്കുമതി ചെയ്യുകയാണെന്നുള്ളതനുസ്മരിച്ചാൽ നല്ല നിലയിലുള്ള പലേ കടലാസുവ്യവസായശാലകൾക്കു കേരളത്തിൽ സ്ഥാനമുണ്ടെന്നുകാണാവുന്നതാണ്. ഈ സന്ദർഭത്തിൽ ചാലക്കുടിയിൽ വമ്പിച്ചനിലയിൽ ഒരു കടലാസ്ഫാക്ടറി ഏർപ്പെടുത്തുന്നതു് കേരളീയർക്കു പൊതുവേ അഭിമാനകരമായിരിക്കയും ഭാരവാഹികൾക്കു വലിയ ആദായത്തിനിടവരുത്തുകയും ചെയ്യുന്നതാണ്.

(നസ്രാണിദീപിക.)

---

## കച്ചവടക്കാര്യം.

### കൊച്ചി, കുംഭം ൩.

| | ക. | ണ. | പൈ. | | ക. | ണ. | പൈ. |
|---|---|---|---|---|---|---|---|
| വെളിച്ചെണ്ണതയ്യാർ കണ്ടി 1-ക്കു് | 121 | 8 | 0 | കയർ ആലപ്പാടൻ | 69 | 0 | 0 |
| ടി 1 മാസം അവധി | 118 | 8 | 0 | ചകരിമേൽത്തരം (200 റാ:) | 14 | 8 | 0 |
| ടി 2 മാസം അവധി | 116 | 8 | 0 | നീർവ്വാളം | 72 | 0 | 0 |
| ടി 3 മാസം അവധി | 115 | 8 | 0 | പുൽതൈലം 12 കുപ്പിക്കു് | 15 | 8 | 0 |
| പിണ്ണാക്കു കണ്ടിക്കു | 20 | 8 | 0 | കോൺപൂർ പഞ്ചസാര | 54 | 0 | 0 |
| കൊപ്രാ | 80 | 0 | 0 | നെല്ലു സെയ്ഗോൺ | 4 | 3 | 0 |
| ടി വെട്ടുമേനി | 81 | 8 | 0 | ചെറിയ മിൽപച്ചരി | 6 | 6 | 0 |
| കുരുമുളകു് | 116 | 4 | 0 | റംഗൂൺ പുഴുക്കൽ | 6 | 8 | 0 |
| ടി വെളുപ്പിച്ചതു്. | 124 | 8 | 0 | അഖ്യാബു് മിൽചമ്പാ | 6 | 6 | 0 |
| ചുക്കു് | 175 | 0 | 0 | A 1 നുറുക്കു് | 9 | 0 | 0 |
| ടി വെളിപ്പിച്ചതു് | 195 | 0 | 0 | A 2 നുറുക്കു് | 8 | 5 | 0 |
| കശുവണ്ടി | 38 | 8 | 0 | പവൻ | 22 | 9 | 0 |
| കാഞ്ഞിരക്കുരു | 25 | 0 | 0 | വെള്ളി ത്രപ്പാത്തുക്കം | 0 | 9 | 3 |

---

## നല്ല ലേഖനങ്ങൾക്കു പാരിതോഷികം

---

കൃഷിവ്യവസായമാസികയിൽ പ്രസിദ്ധീകരിക്കുവാൻ യോഗ്യമായ നല്ലനല്ല ലേഖനങ്ങൾ അയച്ചുതരുന്നതു ഞങ്ങൾ പ്രതിഗ്രഹം ചെയ്യുന്നതും ഓരോമാസത്തിലും കിട്ടുന്നതായ ലേഖനങ്ങളിൽ ഒന്നാംസ്ഥാനം അർഹിക്കുന്നതും കൃഷി, വ്യവസായം മുതലായവകളിൽ പ്രായോഗിക പരിഷ്കാരങ്ങളും നിർദ്ദേശങ്ങളും നൽകുന്നതിനുതകുന്നവയുമായ ഏററവും നല്ലതെന്നു ബോദ്ധ്യപ്പെടുന്ന ലേഖനത്തിനു് അടുത്തമാസം മുതൽ ശരിയായ ഒരു സമ്മാനം നൽകി ലേഖകന്മാരെ പ്രോത്സാഹിപ്പിക്കുവാനും ഞങ്ങൾ തീരുമാനിച്ചിരിക്കുന്നവിവരം പ്രത്യേകം പ്രസ്താവയോഗ്യമാണു്.

---

Reg: No. 79.

# പുതിയ ഇംഗ്ലീഷ്മലയാള നിഘണ്ടു.

ഇതുവരെ മലയാളത്തിൽ പ്രസിദ്ധം ചെയ്തിട്ടുള്ള ഇംഗ്ലീഷു മലയാളനിഘണ്ടുക്കളെ അപേക്ഷിച്ചു പലതരത്തിലും പ്രത്യേക വൈശിഷ്ട്യത്തോടുകൂടിയ ഒരു കോശഗ്രന്ഥമാണ് ഞങ്ങൾ പുതുതായി പ്രസിദ്ധം ചെയ്തിരിക്കുന്നതു്. ഇംഗ്ലീഷുവാക്കുകളുടെ അൎത്ഥം മനസ്സിലാക്കേണ്ട ഇംഗ്ലീഷുഭാഷാനഭിജ്ഞന്മാൎക്കു വിവരമായി അൎത്ഥം മലയാളത്തിൽ നൽകിയിട്ടുള്ളതുകൂടാതെ ഇംഗ്ലീഷിൽനിന്നു തൎജ്ജിമ ചെയ്യേണ്ടവൎക്കു ഉപയോഗപ്രദമായ രീതിയിൽ ഒററവാക്കുകളായും ഈ പുതിയ നിഘണ്ടുവിൽ അൎത്ഥം നൽകിയിട്ടുണ്ടു്. ഇതു തൎജ്ജിമക്കാർ അത്യധികമായി അനുഗ്രഹിക്കുകയും സ്വാഗതം ചെയ്യുകയും ചെയ്യുന്ന ഒരു കാൎയ്യമാണെന്നു പ്രത്യേകം പറയണമെന്നില്ലല്ലൊ. ഇതുവരെ പുറത്തായിട്ടുള്ള ഇംഗ്ലീഷുമലയാളം നിഘണ്ടുക്കളോടു താരതമ്യപ്പെടുത്തുമ്പോൾ ഈ ഗ്രന്ഥത്തിലെ ഭാഷാശുദ്ധിയെപ്പററി എടുത്തു പറയേണ്ടിയിരിക്കുന്നു. ഇതിൽ തെററില്ലെന്നുതന്നെ ഞങ്ങൾക്കു തീൎത്തുപറയുവാൻ സാധിക്കും. ശുദ്ധമായ സംസ്കൃതപദങ്ങളും, മലയാളപദങ്ങളും, മലയാളത്തിൽ പ്രചാരമുള്ള പല തമിഴ്പദങ്ങളുമാണ് ഈ ഗ്രന്ഥത്തിൽ കൊടുത്തിരിക്കുന്നതു്. വിഷമപ്പെട്ട ഇംഗ്ലീഷ്പദങ്ങളുടെ ഉച്ചാരണം തെററിപ്പോകാതിരിക്കാൻ വേണ്ട വ്യവസ്ഥയും ഇതിൽ നൽകിയിട്ടുണ്ടു്. ഇംഗ്ലീഷ്പഠിക്കണമെന്നു ആഗ്രഹമുള്ളവൎക്കും അല്പം പഠിച്ചവൎക്കും ഉപരിപഠനത്തിനു ഈ നിഘണ്ടു അത്യന്തം ഉപകരിക്കും. വിദ്യാൎത്ഥികൾക്കു ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരു ഗ്രന്ഥമാണ് ഇതു്. സൎവ്വോപരി ഇതിൻെറ പ്രത്യേകത ഈ പുതിയ പ്രസിദ്ധീകരണത്തിനു ഞങ്ങൾ ഏററവും കുറഞ്ഞ വിലയാണിട്ടിരിക്കുന്നതെന്നുള്ളതാണ്. ആവശ്യക്കാർ ഉടൻ അപേക്ഷിക്കുക

ശ്രീരാമവിലാസം ബുക്കുഡിപ്പോ,
കൊല്ലം — തിരുവനന്തപുരം.

Printed and Published by K. Raghavan Pillai,
at the Sree Rama vilasom Press, (Branch)—Trivandrum.